# ശ്രീചിത്തിരതിരുനാൾ

# പാഠാവലി

## രണ്ടാംപാഠം



തിരുവിതാംകൂർ സർക്കാർ അച്ചുക്കൂടം

പകപ്പവകാശം

൧൧..൭

നമ്പർ ൨] [വില ച[illegible]

തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പ്

# ശ്രീചിത്തിരതിരുനാൾ

# പാഠാവലി

## രണ്ടാംപാഠം



ഗവൺമെന്റിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നതു്

തിരുവിതാംകൂർ സർക്കാർ അച്ചുക്കൂടം



൧൧൧ ൭

# വിഷയവിവരം.


| പാഠം. | | | ഭാഗം. |
|---|---|---|---|
| ൧. | പശു | ... | ൧ |
| ൨. | സൂൎയ്യൻ | ... | ൩ |
| ൩. | ഈശ്വരപ്രാൎത്ഥന | ... | ൫ |
| ൪. | കാക്ക | ... | ൫ |
| ൫. | ഒരു കാക്കയുടെ ബുദ്ധികൗശലം | ... | ൭ |
| ൬. | ഉണ്ണിക്കൃഷ്ണൻ | ... | ൯ |
| ൭. | പട്ടി | ... | ൧൦ |
| ൮. | കച്ചവടക്കാരനും പട്ടിയും | ... | ൧൨ |
| ൯. | നായാട്ടുകാരും പട്ടികളും | ... | ൧൪ |
| ൧൦. | വഴിയാത്രക്കാരും കരടിയും | ... | ൧൫ |
| ൧൧. | തവളയുടെ ജീവിതവൃത്താന്തം | ... | ൧൮ |
| ൧൨. | കഴുതയെ ചുമന്നതു് | ... | ൨൦ |
| ൧൩. | കിളിക്കുട്ടി | ... | ൨൩ |
| ൧൪. | മയിൽ | ... | ൨൪ |
| ൧൫. | നാഴികമണി | ... | ൨൬ |
| ൧൬. | ഇടയച്ചെറുക്കന്റെ കഥ | ... | ൨൭ |
| ൧൭. | കളി കാൎയ്യമായതു് | ... | ൨൮ |
| ൧൮. | നീതിവാക്യങ്ങൾ | ... | ൩൦ |
| ൧൯. | തെങ്ങു് | ... | ൩൧ |
| ൨൦. | ഓമനക്കുട്ടൻ | ... | ൩൩ |
| ൨൧. | ആടു് | ... | ൩൪ |
| ൨൨. | വാഴ | ... | ൩൬ |
| ൨൩. | ഒരു കുട്ടിയും പ്രാവും | ... | ൩൮ |
| ൨൪. | ഐകമത്യത്തിന്റെ ഉല്ക്കൎഷം | ... | ൩൯ |
| ൨൫. | തള്ളയെ അനുസരിക്കാഞ്ഞ ആട്ടിൻകുട്ടി | ... | ൪൧ |
| ൨൬. | ഒത്തൊരുമ | ... | ൪൩ |
| ൨൭. | കല്ലു് | ... | ൪൪ |

| പാഠം. | | | വശം. |
|---|---|---|---|
| ൨൮. | പരോപകാരം | ... | ൪൬ |
| ൨൯. | പൂച്ച | ... | ൪൭ |
| ൩൦. | കുറുക്കനും പൂച്ചയും | ... | ൫൦ |
| ൩൧. | നായ് | ... | ൫൨ |
| ൩൨. | നരച്ചീർ | ... | ൫൩ |
| ൩൩. | വാവൽ | ... | ൫൫ |
| ൩൪. | ബാലനായ വാഷിംഗ്ടൺ | ... | ൫൮ |
| ൩൫. | കുയിലും ചെന്നായും | ... | ൬൦ |
| ൩൬. | നാളെയാകട്ടെ | ... | ൬൨ |
| ൩൭. | കുതിര ... | ... | ൬൩ |
| ൩൮. | അറബിയും കുതിരയും | ... | ൬൬ |
| ൩൯. | അരിവയ്പുകാർ | ... | ൬൭ |
| ൪൦. | കൃഷിക്കാരനും കീരിയും | ... | ൬൯ |
| ൪൧. | ബുദ്ധിയുള്ള ബാലൻ | ... | ൭൦ |
| ൪൨. | ദുർമ്മോഹം | ... | ൭൨ |
| ൪൩. | ആമയും മുയലും | ... | ൭൩ |
| ൪൪. | കളിമണ്ണ് | ... | ൭൫ |
| ൪൫. | കളിക്കൊരുങ്ങൾ | ... | ൭൭ |
| ൪൬. | മുട്ടിക്കാതിരുന്നാൽ മുട്ടാതിരിക്കാം | ... | ൭൮ |
| ൪൭. | കിട്ടുന്നതിൽ പാതി | ... | ൮൧ |
| ൪൮. | യാചകവൃത്തി | ... | ൮൩ |
| ൪൯. | ആന | ... | ൮൪ |
| ൫൦. | രാവണനോടു തോററ രാജാക്കന്മാർ | ... | ൮൯ |
| ൫൧. | ആനയുടെ പക | ... | ൯൦ |
| ൫൨. | തോറേറാടിയ പട | ... | ൯൨ |
| ൫൩. | അപകാരത്തിനു പകരം ഉപകാരം | ... | ൯൩ |

# രണ്ടാം പാഠപുസ്തകം.

---

പാഠം ൧.

## പശു



മുകളിൽ കാണുന്ന ചിത്രം സൂക്ഷിച്ചു നോക്കുക. അതു് ഒരു പശുവിൻെറയും അതിൻെറ കിടാവിൻെറയും ചിത്രമാകുന്നു.

പശുവിനു നാലു കാൽ ഉണ്ടു്. അതിനാൽ പശു ഒരു നാൽക്കാലിമൃഗം ആകുന്നു. നാലു കാൽ ഉള്ള എല്ലാ മൃഗങ്ങളെയും നാൽക്കാലിമൃഗങ്ങൾ എന്നു പറയാം. പട്ടി, പൂച്ച, ആന, ആടു് ഇവ എല്ലാം നാൽക്കാലിമൃഗങ്ങൾ

ആകുന്നു. എന്നാൽ കന്നുകാലികളെയാണു നാൽക്കാലികൾ എന്നു പറഞ്ഞുവരുന്നതു്.

പശുവിന്റെ ചെവി നോക്കുക. അതു നമ്മുടെ ചെവിപോലെ അല്ല. പശുവിന്റെ ചെവി നീണ്ടു കൂർത്തു് ഇരിക്കുന്നു.

പശുവിന്റെ പുറകിൽ നീണ്ടു കിടക്കുന്നതു് അതിന്റെ വാൽ ആകുന്നു. പശുവിന്റെ പുറത്തു് ഈച്ചയോ കൊതുകോ വന്നു പററിയാൽ പശു വാൽ ആട്ടി അവയെ ഓടിക്കുന്നു.

പശുവിനു നാലു കാലും കൂർത്ത ചെവിയും വാലും ഉണ്ടു്. ചിത്രത്തിൽ നിന്നും കിടാവിനും ഈ അവയവങ്ങൾ ഉണ്ടെന്നു നിങ്ങൾക്കു കാണാം. എന്നാൽ, പശുവിന്റെ തലയിൽ രണ്ടു കൊമ്പുണ്ടു്. കിടാവിന്റെ തലയിൽ കൊമ്പു കാണുന്നില്ല. കിടാവിനു കൊമ്പു മുളയ്ക്കാൻ പ്രായമായിട്ടില്ല. അതിന്നു് ഏകദേശം രണ്ടു വയസ്സാകുമ്പോൾ കൊമ്പു മുളച്ചുതുടങ്ങും. പശുവിനെ ഉപദ്രവിച്ചാൽ അതു കൊമ്പുകൊണ്ടു കുത്തും.

പശുവിനെ കറന്നാൽ പാൽ കിട്ടും. പാൽ കുടിക്കാൻ വളരെ രുചിയായിരിക്കും. മോരു് ഒഴിച്ചാൽ പാൽ ഉറഞ്ഞു തയിരാകും. തയിരു കടഞ്ഞാൽ വെണ്ണ കിട്ടുന്നു. വെണ്ണ ഉരുക്കിയാൽ നെയ്യാകും. പാലും തയിരും നെയ്യും ആഹാരത്തിനു വളരെ വിശേഷമാണു്.

പശു പുല്ലും വയ്ക്കോലും തിന്നുന്നു. വാഴയിലയും മററു ചില പച്ചിലകളും അതു തിന്നാറുണ്ടു്. ചിലർ പശുക്കൾക്കു് ഉഴുന്നും പരുത്തിക്കുരുവും കൊടുക്കുന്നു.

പശുക്കളെ വളരെ സ്നേഹിച്ചും ഇണക്കിയും വളൎത്തേണ്ടതാണു്.

---

## പാഠം ൨.

# സൂൎയ്യൻ.



സൂൎയ്യൻ ദിവസംതോറും രാവിലെ കിഴക്കു് ഉദിക്കുന്നു. വൈകുന്നേരം സൂൎയ്യൻ പടിഞ്ഞാറു് അസ്തമിക്കുന്നു. ഉദിച്ചാൽ അസ്തമിക്കുന്നതുവരെയുള്ള സമയത്തിനു പകൽ എന്നു പറയും. പകൽ എല്ലായിടത്തും വെളിച്ചം ഉണ്ടായിരിക്കും.

ഉദിക്കുമ്പോൾ സൂൎയ്യൻെറ നിറം ഇളംചുവപ്പായിരിക്കുന്നു. ആ സമയം സൂൎയ്യൻെറ നേരേ നോക്കാൻ പ്രയാസമില്ല. പുലരുംതോറും സൂൎയ്യൻ ആകാശത്തിൽ ഉയൎന്നുയൎന്നു വരുന്നു. അപ്പോൾ പ്രകാശം കൂടിവരുന്നതുകൊണ്ടു് നമുക്കു സൂൎയ്യബിംബത്തിലേക്കു നോക്കാൻ കഴിയുന്നില്ല. അസ്തമിക്കുമ്പോഴും സൂൎയ്യൻെറ നിറം ചുവപ്പായും അതിനു പ്രകാശം കുറഞ്ഞും ഇരിക്കും.

സൂൎയ്യൻ അസ്തമിച്ചാൽ വീണ്ടും ഉദിക്കുന്നതുവരെയുള്ള സമയത്തിനു രാത്രി എന്നു പേർപറയുന്നു. രാത്രിയിൽ എല്ലായിടത്തും ഇരുൾ മൂടിയിരിക്കും. സൂൎയ്യൻ ഉദിച്ചാൽ വെളിച്ചംകൊണ്ടു് ഇരുട്ടു നീങ്ങിപ്പോകുന്നു.

സൂൎയ്യൻ നമുക്കു വെളിച്ചം മാത്രമല്ല ചൂടും തരുന്നു. കുട പിടിക്കാതെ വെയിലത്തു നടക്കുമ്പോൾ ചൂടു തോന്നുന്നതു് സാധാരണമാണല്ലോ. നല്ല വെയിൽ ഉള്ളപ്പോൾ ഒരു പാത്രത്തിൽ കുറേ വെള്ളം വെയിലത്തു വയ്ക്കുക. കുറേനേരം കഴിയുമ്പോൾ ആ വെള്ളത്തിനു ചൂടു പിടിച്ചിരിക്കുന്നതു കാണാം. അതു സൂൎയ്യൻെറ ചൂടിനാൽ സംഭവിക്കുന്നതാണു.

സൂൎയ്യനിൽനിന്നും കിട്ടുന്ന ചൂടും വെളിച്ചവും നമുക്കു വലിയ രക്ഷയാണു്. ഈ ചൂടും വെളിച്ചവും ഇല്ലാതെ പോയാൽ നമുക്കു ഭൂമിയിൽ ജീവിക്കാൻ കഴിയുന്നതല്ല.

---

പാഠം ൩.

# ഈശ്വരപ്രാർത്ഥന.

ദൈവമേ, കൈ തൊഴാം കേൾക്കുമാറാകണം
പാവമാമെന്നെ നീ കാക്കുമാറാകണം.
എന്നുള്ളിൽ ഭക്തിയുണ്ടാകുമാറാകണം
നിന്നെ ഞാനെന്നുമേ കാണുമാറാകണം.
നേർവഴിക്കെന്നെ നീ കൊണ്ടുപോയീടണം
നേർവരും സങ്കടം ഭസ്മമായീടണം.
ദുഷ്ടസംസർഗ്ഗം വരാതെയായീടണം
ശിഷ്ടരായുള്ളവർ തോഴരായീടണം.
നല്ലകാര്യങ്ങളിൽ പ്രേമമുണ്ടാകണം
നല്ലവാക്കോതുവാൻ ത്രാണിയുണ്ടാകണം.
കൃത്യങ്ങൾ ചെയ്യുവാൻ ശ്രദ്ധയുണ്ടാകണം
സത്യം പറഞ്ഞിടാൻ ശക്തിയുണ്ടാകണം.

---

പാഠം ൪.

## കാക്ക.

കാക്ക എല്ലാ ദേശങ്ങളിലും കാണുന്ന ഒരു പക്ഷി ആകുന്നു. മനുഷ്യർ പാർക്കുന്ന സ്ഥലങ്ങളിലാണു സാധാരണമായി കാക്ക സഞ്ചരിക്കുന്നതു്. കാക്കയുടെ നിറം കട്ടം കറുപ്പാണ്. അതിൻെറ ചുണ്ടുപോലും കറുത്തിരിക്കുന്നു.



കാക്ക തിന്നാത്ത സാധനങ്ങൾ തുലോം ചുരുക്കമാണ്. ധാന്യങ്ങളും മാംസവും കാക്കയ്ക്കു് ഒരുപോലെ ഇഷ്ടമാണ്. വേവിച്ചതും വേവിക്കാത്തതും കാക്ക തിന്നും. പുഴുക്കൾ, പൂച്ചികൾ മുതലായവയെയും കാക്ക തിന്നാറുണ്ട്. നല്ലതെന്നും ചീത്തയെന്നുമുള്ള ഭേദം കാക്കയ്ക്കു് ഇല്ലെന്നു തോന്നും.

ചിലപ്പോൾ കന്നുകാലികളുടെ പുറത്തു് കാക്ക ഇരിക്കുന്നതു നിങ്ങൾ കണ്ടിരിക്കും. കന്നുകാലികളുടെ പുറത്തു പറ്റിയിരിക്കുന്ന ചെള്ളു്, ഉണ്ണി മുതലായ ചെറിയ പ്രാണികളെ കൊത്തിത്തിന്മാനാണ് കാക്ക അങ്ങനെ പറന്നുപററിയിരിക്കുന്നതു്.

ചീഞ്ഞും പുഴുത്തും കിടക്കുന്ന സാധനങ്ങളെ കാക്ക തിന്നു തീർക്കുന്നു. നമ്മുടെ വീടും പറമ്പും വൃത്തിയാക്കുന്നതിൽ കാക്ക ഇപ്രകാരം നമുക്കു് ഉപകരിക്കുന്നു.

കാക്ക വളരെ കൗശലക്കാരനാണ്. നമ്മുടെ ഗൃഹത്തിനുള്ളിൽ കടന്നു ഭക്ഷണസാധനങ്ങളും മററും കൊത്തിക്കൊണ്ടുപോകാൻ കാക്കയ്ക്ക് ഒരു ക്രമവും ഇല്ല. കുട്ടികൾ പലഹാരം തിന്നുകൊണ്ടിരിക്കുമ്പോൾ കാക്ക അവരുടെ കയ്യിൽനിന്നു പലഹാരം തട്ടിക്കൊണ്ടു പറന്നു പോകുന്നു.

കാക്ക ഒററതിരിഞ്ഞു നടക്കുന്നതു നിങ്ങൾ കണ്ടിട്ടുണ്ടോ? മിക്കപ്പോഴും അവ കൂട്ടംകൂടിയാണു സഞ്ചരിക്കുന്നതു്. ധാരാളമായി വല്ല തീററിയും കിട്ടിയാൽ അതു 'കാ, കാ' എന്നു് ഉച്ചത്തിൽ കരഞ്ഞു മററു കാക്കകളെ വിളിച്ചുകൂട്ടും. ഒരു കാക്കയെ പിടിച്ചാൽ കാക്കകൾ കൂട്ടംകൂടി കരഞ്ഞു ബഹളം കൂട്ടും. മററു പക്ഷികൾക്കു് ഈ സ്വഭാവം ഇത്രമാത്രം കാണുന്നില്ല.

---

പാഠം ൫.

## ഒരു കാക്കയുടെ ബുദ്ധികൗശലം.

ഒരു ദിവസം നേരം നല്ല ഉച്ചയായി. വെയിൽ വളരെ കഠിനമായിരുന്നു. ഒരു കാക്ക ദാഹംകൊണ്ടു വലഞ്ഞു. അതിൻെറ കൊക്കു വരണ്ടു വരണ്ടു് അതു വളരെ ക്ഷീണിച്ചു.



അടുക്കൽ എങ്ങും വെള്ളം കണ്ടില്ല. എന്നാൽ അല്പം അകലെ ഒരിടത്തു് ഒരു ചെറിയ ഭരണി ഇരിക്കു ന്നതു കണ്ടു. കാക്ക ആ ഭരണിയുടെ അടുക്കൽ ചെന്നു് അതിൻെറ ഉള്ളിലേക്കു നോക്കി. അതിനകത്തു കുറേ വെള്ളം ഉണ്ടായിരുന്നു. കാക്കയ്ക്കു വളരെ ആശ്വാസം തോന്നി.

കാക്ക ഭരണിയുടെ വക്കിൽ ഇരുന്നുകൊണ്ടു് ഭരണിയിലേയ്ക്കു തല ഇട്ടു. കൊക്കു വെള്ളത്തിൽ തട്ടുന്നില്ല. ഭരണിയുടെ വക്കിൽ കാൽ മുറുക്കിപ്പിടിച്ചുകൊണ്ടു് അകത്തേയ്ക്കു കഴുത്തു നല്ലവണ്ണം നീട്ടിനോക്കി. എന്നിട്ടും ഫലമില്ല. കാക്കയുടെ ചുണ്ടു വെള്ളത്തിൽ തൊടുന്നില്ല.

'ഈ വെള്ളം കുടിക്കാൻ വഴിയെന്തു്' എന്നു കാക്ക ആരാഞ്ഞു. മനസ്സുമുട്ടി നല്ലവണ്ണം ആലോചിച്ചു നോക്കി. അപ്പോൾ അതിനു് ഒരു ഉപായം തോന്നി.

ഭരണിയുടെ അടുക്കൽ ചെറിയ ചരൽക്കല്ലുകൾ ധാരാളം കിടന്നിരുന്നു. കാക്ക ഓരോ കല്ലു കൊത്തിയെടുത്തു ഭരണിയിൽ ഇട്ടു. കല്ലു വീഴുംതോറും ഭരണിയിൽ വെള്ളം പൊങ്ങിത്തുടങ്ങി.

കാക്കയ്ക്കു കുടിക്കാൻതക്കവണ്ണം വെള്ളം ഉയർന്നു. കാക്ക ദാഹം തീൎത്തു സുഖമായി പറന്നു പോകയുംചെയ്തു.

മനസ്സിരുത്തി ആലോചിച്ചാൽ ഏതു കാൎയ്യത്തിനും വഴിയുണ്ടാകും.

---

പാഠം ൬.

## ഉണ്ണിക്കൃഷ്ണൻ.

ആമ്പാടിതന്നിലൊരുണ്ണിയുണ്ടങ്ങനെ
ഉണ്ണിക്കൊരുണ്ണിക്കുഴലുമുണ്ടങ്ങനെ
ഉണ്ണിക്കു പേരുണ്ണിക്കൃഷ്ണനെന്നങ്ങനെ
ഉണ്ണിവയററത്തു ചേറുമുണ്ടങ്ങനെ
ഉണ്ണിക്കൈ രണ്ടിലും വെണ്ണയുണ്ടങ്ങനെ
ഉണ്ണിക്കാൽകൊണ്ടൊരു നൃത്തമുണ്ടങ്ങനെ
ഉണ്ണിത്തളകൾ ചിലമ്പുമുണ്ടങ്ങനെ
ഉണ്ണിക്കാൽ രണ്ടും തുടുതുടെയങ്ങനെ
ഉണ്ണിയരയിലെക്കിങ്ങിണിയങ്ങനെ
ചങ്ങാതിയായിട്ടൊരേട്ടനുണ്ടങ്ങനെ
ചങ്ങാതിമാരായ പിള്ളരുണ്ടങ്ങനെ.

---

പാഠം ൧.

# പട്ടി.



പട്ടി മനുഷ്യരോട്ട് ഇണക്കമുള്ള ഒരു മൃഗം ആകുന്നു. അതിനെ നമ്മുടെ വീട്ടുകളിൽ വളർത്തുന്നു. പട്ടിക്കു നാം വളർത്തുന്ന മററു ജന്തുക്കളെക്കാൾ അധികം ബുദ്ധിയുണ്ടു്. യജമാനനോടു വളരെ സ്നേഹവും നന്ദിയും ഉണ്ടു്. പട്ടി യജമാനൻെറ വീടും മുതലും ഭദ്രമായി സൂക്ഷിക്കും.

രാത്രിയിൽ ആരെങ്കിലും വീട്ടിൽ കേറി വന്നാൽ പട്ടി കുരച്ചു തുടങ്ങും. ആൾ വന്ന വിവരം യജമാനനെ അറിയിക്കാനാണ് കുരയ്ക്കുന്നതു്. വീട്ടിൽ ഉള്ളവർ ഉറങ്ങുകയാണെങ്കിൽ ആരെങ്കിലും ഉണൎന്നുവരുന്നതുവരെ പട്ടി കുരയ്ക്കും.

നായാട്ടുകാർ കാട്ടുമൃഗങ്ങളെ വേട്ടയാടുന്നതിന്നു പട്ടികളെ ഉപയോഗിക്കുന്നു. പട്ടികൾ കാട്ടുമൃഗങ്ങളെ ഇളക്കി ഓടിക്കയും തടുത്തു നിറുത്തുകയും ചെയ്യും.

ഇടയന്മാർ ആട്ടുകളെ സൂക്ഷിക്കുന്നതിന്നും നായ്ക്കളെ വളർത്തുന്നു. ആട്ടിൻകുട്ടികൾ പററം പിരിഞ്ഞു പോയാൽ നായ്ക്കൾ അവയെ തടുത്തുകൊണ്ടുവന്നു പററത്തിൽ ചേക്കും. മററു ജന്തുക്കൾ ആട്ടുകളെ ഉപദ്രവിക്കാതെ നായ്ക്കൾ അവയെ കാത്തുകൊള്ളുന്നു.

ചില പട്ടികൾ കുരുടന്മാരെ വഴിയാത്ര ചെയ്വാൻ സഹായിക്കുന്നു. കുരുടൻെറ കയ്യിലുള്ള വടിയുടെ ഒരു അററം കടിച്ചു പിടിച്ചുകൊണ്ടു് പട്ടി മുൻപേ നടക്കും. അങ്ങനെ കുരുടന്നു വഴി തെററാതെ പോകാൻ സാധിക്കുന്നു.

പട്ടിക്കു നീണ്ട മുഖവും കൂർത്ത പല്ലുകളും മൂർച്ചയുള്ള നഖങ്ങളും ഉണ്ടു്. അതു ചെറിയ ജന്തുക്കളെ പിടിച്ചു തിന്നും. മാംസമാണു് അതിന്നു പ്രിയമുള്ള ആഹാരം. അതിനെ ഉപദ്രവിച്ചാൽ അതു കടിക്കും. മണം പിടിച്ചു മനുഷ്യരെയും മററു ജന്തുക്കളെയും അറിയാൻ നായ്ക്കു നല്ല സാമർത്ഥ്യമുണ്ടു്. ഇണക്കമുള്ളവരെ അതു കടിക്കാറില്ല.

---

## പാഠം ൯.

# കച്ചവടക്കാരനും പട്ടിയും.

ഒരു കച്ചവടക്കാരൻ കുതിരപ്പുറത്തു കയറി ദൂരെയുള്ള ഒരു ചന്തയിലേയ്ക്കു പോകയായിരുന്നു. ഭക്ഷണത്തിനു കുറേ പലഹാരങ്ങളും, ചരക്കു വാങ്ങിക്കാൻ വേണ്ട പണവും ആയാൾ എടുത്തിരുന്നു. കൈവശം ഒരു തോക്കും, കൂടെ ആയാളുടെ പട്ടിയും ഉണ്ടായിരുന്നു.

അഞ്ചാറു നാഴിക ദൂരം പോയപ്പോൾ കച്ചവടക്കാരനു വിശപ്പും ദാഹവും തോന്നി. അവിടെ ഒരു ചെറിയ പുഴ കണ്ടു. പുഴവക്കത്തു കുതിരയെ നിറുത്തി ആയാൾ താഴെ ഇറങ്ങി. അടുത്ത് ഉണ്ടായിരുന്ന ഒരു പേരാലിന്റെ തണലിൽ ചെന്നിരുന്നു പൊതിയഴിച്ച് ഭക്ഷണം കഴിച്ചു. പണസ്സഞ്ചി അടുക്കൽ തന്നെ വച്ചിരുന്നു.

കുറേനേരം ഇരുന്നു ക്ഷീണം തീർത്തതിന്റെ ശേഷം ആയാൾ വീണ്ടും കുതിരപ്പുറത്തു കയറി യാത്ര തുടർന്നു. പണസ്സഞ്ചി എടുക്കാൻ മറന്നുപോയി. പട്ടി കുരച്ചുകൊണ്ടു കുതിരയുടെ പുറകേ ഓടി. പണസ്സഞ്ചിയുടെ കാര്യം യജമാനനെ ഓർമ്മിപ്പിക്കാൻ പട്ടി കുരയ്ക്കുകയായിരുന്നു. കച്ചവടക്കാരന് അക്കാര്യം മനസ്സിലായില്ല.

ദൂരം പോകുന്തോറും പട്ടിയുടെ കുര അധികമായി. യജമാനനെ നിറുത്തുന്നതിനായി പട്ടി കുതിരയുടെ കാലിൽ കടിച്ചുതുടങ്ങി. ഇതെല്ലാം കണ്ടപ്പോൾ പട്ടിക്കു പേ പിടിച്ചു എന്നു കച്ചവടക്കാരൻ നിശ്ചയിച്ചു. അ

യാറം തോക്ക് എടുത്തു പട്ടിയെ വെടിവെച്ചു. വേടി യേററു വീണ പട്ടിയെ അവിടെത്തള്ളിയിട്ടു് അയാറം യാത്ര തുടന്നു.

കുറച്ചു വഴി പോയപ്പോറം കച്ചവടക്കാരനു പണ സ്സഞ്ചിയുടെ കാര്യം പെട്ടെന്നു ഓർമ്മ വന്നു. അയാറം കുതിരയെ അതിവേഗത്തിൽ തിരിച്ചു് ഓടിച്ചു് ആലിൻെറ മൂട്ടിൽ ചെന്നു നോക്കിയപ്പോറം പണസ്സഞ്ചി അവിടെ ത്തന്നെ ഇരിക്കുന്നുണ്ടായിരുന്നു. പട്ടി ചോര ഒലിപ്പിച്ചു കൊണ്ടു് അതിൻെറ അടുക്കൽ കിടന്നിരുന്നു.

വെടിയേററതുകൊണ്ടു് പട്ടിക്കു നടക്കാൻ തീരെ കഴിയാതെ ആയി. എങ്കിലും യജമാനൻെറ മുതൽ സൂ ക്ഷിക്കുന്നതിന്നായി, വലിഞ്ഞിഴഞ്ഞു് ഒരു വിധത്തിൽ അതു് അവിടെ എത്തിയതായിരുന്നു. യജമാനനെ കണ്ട പ്പോറം പട്ടി സന്തോഷിച്ചു വാൽ ആട്ടി. ഉടൻ തന്നെ അതു ചാവുകയും ചെയ്തു.

വിചാരം കൂടാതെ ചെയ്തുപോയ പ്രവൃത്തിയെ ക്കുറിച്ചു കച്ചവടക്കാരൻ കഠിനമായി വ്യസനിച്ചു തിരിച്ചു പോയി.

---

## പാഠം ൯.

# നായാട്ടുകാരും പട്ടികളും.

പാണ്ടൻനായുടെ പല്ലിനു ശൌര്യം
പണ്ടേപ്പോലെ ഫലിക്കുന്നില്ല.
പണ്ടിവനൊരു കടിയാലൊരു പുലിയെ
കണ്ടിച്ചതു ഞാൻ കണ്ടറിയുന്നേൻ.

കാളൻനായും കാട്ടിൽ വരുമ്പോൾ
കോളല്ലാതൊരു പേടി തുടങ്ങും.
വീട്ടിൽ വരുന്നവരെപ്പലരെക്കടി-
ച്ചൂട്ടിയ ചെണ്ടക്കാരനെ ഞാനൊരു

കൂട്ടിലതാക്കിച്ചങ്ങലയിട്ടഥ
പൂട്ടിപ്പിന്നെക്കഞ്ഞി കൊടുക്കും.
വെള്ളു! വാ വായെന്നു വിളിച്ചാൽ
തൊള്ള തുറന്നു പറന്നു വരും താൻ.

കള്ളനെ തുള്ളിക്കഞ്ഞി കൊടുപ്പാൻ
ഉള്ളൊരുപായം കാണ്മാനില്ല.
കാറവുംകൊണ്ടവനെപ്പൊഴുമങ്ങനെ
കൂറാൻപോലിറയത്തു കിടക്കും.

വണ്ണൻവാഴകണക്കെ തടിച്ചൊരു
പൊണ്ണൻനായുണ്ടെന്നുടെ വീട്ടിൽ
അണ്ണനു മാത്രം ചൊൽവിളിയുണ്ടവ-
നുണ്ണുമ്പോൾ നല്ലുരുള കൊടുക്കും.

കുററിച്ചെവിയൻ നായെക്കൊണ്ടൊരു
കുററം പറവാൻ കാണുന്നില്ല.
വേട്ടയ്ക്കായി വിളിക്കുന്നേരം
ചേട്ടക്കാരനു ചെവിയും കേളാ! ൨൪

വേട്ടക്കാർക്കു വിളിച്ചുകൊടുത്താൽ
ജ്യേഷ്ഠൻ കേട്ടാൽ കലശലുകൂട്ടം. ൨൫

---

പാഠം ൧൦.

# വഴിയാത്രക്കാരും കരടിയും.

മല്ലനും മാതേവനുംകൂടി ഒരു വഴിയാത്ര ചെയ്കയായിരുന്നു. ഭയങ്കരമായ ഒരു ക്കാട്ടിൽക്കൂടിയാണ് അവർ പോയതു്. മല്ലൻ നല്ല കരുത്തനും മാതേവൻ ദുർബലനും ആയിരുന്നു.

ആ വനത്തിൽ കടുവാ, കരടി മുതലായ കാട്ടുമൃഗങ്ങൾ ഉണ്ടെന്നു കേട്ടിരുന്നതിനാൽ മാതേവൻ മല്ലനോടു പറഞ്ഞു: "സ്നേഹിത, ഇപ്പോൾ ഒരു കരടിയോ പുലിയോ വന്നാൽ നാം എന്തു ചെയ്യും? ആയുധം ഒന്നും നമ്മുടെ കയ്യിൽ ഇല്ലല്ലോ."

മല്ലൻ—മല്ലൻ അടുത്തുള്ളപ്പോൾ താൻ പേടിക്കേണ്ട. കടുവായോ ആനയോ എന്തെങ്കിലും വരട്ടെ. അപ്പോൾ കാണാം മല്ലൻെറ മിടുക്ക്.



ഇങ്ങനെ സംസാരിച്ചുകൊണ്ടു് അവർ പിന്നെയും കുറേ വഴി നടന്നു. അപ്പോൾ തടിയനായ ഒരു കരടി അമറിക്കൊണ്ടു് നേരേ വരുന്നതു അവർ കണ്ടു.

"സ്നേഹിത, ഇതു കണ്ടോ, ഒരു കരടി വരുന്നതു്?" എന്നു മാതേവൻ ചോദിച്ചു. ഇത്രയും കേട്ട ക്ഷണത്തിൽ മല്ലൻ അടുത്തുള്ള ഒരു മരത്തിൽ തിടുക്കത്തിൽ പിടിച്ചു കയറി, അതിൻെറ ഉയർന്ന ഒരു കൊമ്പിൽ ഇരിപ്പായി.

മാതേവൻ ദുർബലനായിരുന്നു; എങ്കിലും അയാൾ മല്ലനെപ്പോലെ ഭീരുവായിരുന്നില്ല. അയാൾ ആപത്തിൽ അമ്പരക്കുന്നവനും അല്ലായിരുന്നു. കരടി ചത്ത ജന്തു

ക്കളെ തിന്നുകയില്ലെന്ന് അയാൾ ധരിച്ചിരുന്നു. അതിനാൽ അയാൾ ശ്വാസം അടക്കിക്കൊണ്ടു നിലത്ത് ഒരു ശവംപോലെ കിടന്നു.

കരടി മാതേവൻെറ അടുക്കൽ ചെന്നു മുഖത്തും ദേഹത്തിലും മണപ്പിച്ചു നോക്കി. അയാൾ ഒട്ടും ഭയം കൂടാതെ ശ്വാസം പിടിച്ചു കിടന്നു. ഒരു ശവമാണു കിടക്കുന്നതെന്നു കരുതി കരടി അതിൻെറ വഴിക്കുപോയി.

അല്പം കഴിഞ്ഞു മാതേവൻ എഴുന്നേററു. അപ്പോൾ മല്ലനും മരത്തിൽ നിന്ന് ഇറങ്ങിവന്നു. രണ്ടുപേരുംകൂടി പിന്നെയും നടന്നു തുടങ്ങി: "സ്നേഹിത, ആ കരടി തൻെറ ചെവിയിൽ എന്താണു പറഞ്ഞതു?" എന്നു മല്ലൻ നേരംപോക്കായി മാതേവനോടു ചോദിച്ചു.

മാതേവൻ—ആ മരത്തിൽ ഇരിക്കുന്ന നിൻെറ കൂട്ടുകാരൻ ചപ്പനാണു. അവനെപ്പോലെ വൻപു പറകയും, ആപത്തിൽ സ്നേഹിതന്മാരെ ഉപേക്ഷിക്കയും ചെയ്യുന്നവരെ കൂട്ടുപിടിച്ചു നടക്കരുത്, എന്നാണു കരടി എന്നോടു പറഞ്ഞത്.

മല്ലൻ അതു കേട്ടു ലജ്ജിച്ചുപോയി.

---

പാഠം ൧൧.

# തവളയുടെ ജീവിതവൃത്താന്തം.



'നീ ഒരു തവളതന്നെയല്ലോ' എന്നു നിങ്ങൾ പറയുമായിരിക്കും. ശരിതന്നെ. എങ്കിലും ഞാൻ വിചിത്രമായ ഒരു സൃഷ്ടിയാണു. ഇതാ, ഞാൻ കരയിൽ എത്രദൂരം ചാടുന്നു എന്നു നോക്കുക! വെള്ളത്തിലും എന്നെപ്പോലെ നീന്താൻ ആർക്കെങ്കിലും കഴിയുമോ?

നിങ്ങൾക്ക് എന്റെ ജീവിതവൃത്താന്തം കേൾക്കാൻ ആഗ്രഹമുണ്ടോ? എന്നെ കല്ലെറിയാതെ നിന്നു കേൾക്കുമെങ്കിൽ പറയാം

കഴിഞ്ഞ ഇടവപ്പാതിയിൽ ഞാൻ ഒരു മുട്ട ആയിരുന്നു. മുട്ട എന്നു പറഞ്ഞാൽ കോഴിയുടെയോ താറാവിന്റെയോ മുട്ടപോലെ ഒന്നുമല്ല. കടുകോളം ചെറിയ ഒരു മുട്ടയായിരുന്നു ഞാൻ. അതിന്റെ നിറവും കടുകുപോലെ കറുത്തിരുന്നു.

അതു് ഒററതിരിഞ്ഞല്ല കിടന്നതു്. ഒട്ടു വളരെ മുട്ടകൾ ഒരുമിച്ചു ചേർന്നു് ഒരു കുളത്തിൽ വെള്ളത്തിനു മീതേ കിടന്നിരുന്നു.

ഏകദേശം രണ്ടു് ആഴ്ചവട്ടം അങ്ങനെ കഴിഞ്ഞപ്പോൾ ഞാൻ മുട്ടയിൽനിന്നു പുറത്തിറങ്ങി, കുളത്തിൽ നീന്തിത്തുടങ്ങി. അപ്പോൾ എന്നെ കണ്ടെങ്കിൽ ഞാൻ ഒരു തവളയാണെന്നു നിങ്ങൾ അറികയില്ലായിരുന്നു. ഒരു ചെറിയ തലയും നീണ്ട വാലും മാത്രമായിരുന്നു അന്നു് എന്റെ ശരീരം.

കുറച്ചുദിവസം കഴിഞ്ഞു് എന്റെ രൂപം പിന്നെയും മാറിത്തുടങ്ങി. എനിക്കു കാലുകൾ മുളച്ചു. ഇതാ പിൻവശത്തുള്ള ഈ നീണ്ട കാലുകളാണു ആദ്യം ഉണ്ടായതു്. അധികം കഴിയുന്നതിനുമുമ്പു മുൻവശത്തുള്ള കുറിയ കാലുകളും വന്നുചേർന്നു. എന്നിട്ടും ഞാൻ എന്റെ മുതിർന്ന കൂട്ടുകാരെപ്പോലെ ആയില്ല. വാലു പോകാഞ്ഞതുകൊണ്ടു് എനിക്കു കുണ്ഠിതം തോന്നി.

ഈ നാണക്കേടു വളരെ നാൾ സഹിക്കേണ്ടി വന്നില്ല. എന്റെ വാൽ ക്രമേണ കുറുകിത്തുടങ്ങി. കുറച്ചു ദിവസത്തിനുള്ളിൽ എനിക്കു വാൽ തീരെ ഇല്ലാതായി.

അങ്ങനെ ഞാൻ തവളയായിത്തീർന്നു. പിന്നെ വെള്ളത്തിൽനിന്നു കയറി മററു തവളകളെപ്പോലെ കരയ്ക്കു പാർക്കാനും തുടങ്ങി. എങ്കിലും നീന്താനുള്ള ഉത്സാഹംകൊണ്ടു ഞാൻ കൂടെക്കൂടെ കുളത്തിൽ പോകാറുണ്ടു.

ഈച്ച മുതലായ ചെറിയ പ്രാണികളെ പിടിച്ചു തിന്നാൻ എനിക്കു വളരെ സന്തോഷമാണ്. അവ അടുത്തെങ്ങാനും വന്നാൽ ഞാൻ നാക്കു നീട്ടി പിടിച്ചു ഞൊടിക്കുള്ളിൽ വിഴുങ്ങിക്കളയും. നാക്കു പെട്ടെന്നു നീട്ടാനും ഉള്ളിലേക്കു വലിക്കാനും എന്നെപ്പോലെ മററ് ആർക്കും സാമർത്ഥ്യമില്ല.

ഞങ്ങൾ ഒന്നുചേർന്നു ശബ്ദിച്ചാൽ കേൾക്കാൻ എത്ര രസകരമായിരിക്കും! ഞങ്ങളുടെ ശബ്ദം കേട്ടാണല്ലോ മഴക്കാലമടുത്തു എന്നു നിങ്ങൾ അറിയുന്നത്.

---

പാഠം ൧൨.

## കഴുതയെ ചുമന്നതു്.

ഒരു കിഴവനും മകനും കൂടി ഒരു കഴുതയെ വില്പാനായി ചന്തയിലേക്കു കൊണ്ടുപോകയായിരുന്നു. വഴിയിൽ ഒരിടത്തുവച്ച് ഒരാൾ അവരോട് ഇങ്ങനെ ചോദിച്ചു: "കിഴവന് എന്താണ്, ഭ്രാന്തു പിടിച്ചോ? കഴുതയെ വെറുതെ നടത്തി, നിങ്ങളും ചെറുക്കനും നടന്നു ക്ഷീണിക്കുന്നല്ലോ."



വൃദ്ധൻ ഇതു കേട്ട് മകനെ കഴുതപ്പുറത്തു കയററി, കുറേവഴി പോയപ്പോൾ മറെറാരു വഴിപോക്കൻ അവരോടു പറഞ്ഞു: "ഇതെന്തൊരു മര്യാദയാണ്? വയസ്സൻ നടന്നു വലയുന്നു; പയ്യൻ സുഖമായി കഴുതപ്പുറത്തു സവാരി ചെയ്യുന്നു; കഷ്ടം തന്നെ!"

ഇതു കേട്ട മകൻ താഴെ ഇറങ്ങി. വൃദ്ധൻ കഴുതപ്പുറത്തു കയറി യാത്ര തുടങ്ങി. അപ്പോൾ മറെറാരു പാന്ഥൻ വൃദ്ധനോടു പറഞ്ഞു.—"മൂപ്പിലേക്ക് ഇത്ര അലിവില്ലല്ലോ. കുട്ടി നടന്നു കാൽ കുഴയുന്നതു നോക്കു! തനിക്കല്ലേ നടക്കാൻ കൂടുതൽ ശേഷി?"

ബുദ്ധികെട്ട കിഴവൻ ഇതുകേട്ടു മകനെക്കൂടെ കഴുതപ്പുറത്തു കേററിക്കൊണ്ടു തിരിച്ചു. പിന്നീട് അവർ കണ്ട വഴിപോക്കന്റെ ആക്ഷേപം ഇപ്രകാരമായിരുന്നു.

"ഇതെന്തു കഷ്ടം! ഈ കഴുത നിങ്ങളെ രണ്ടുപേരെ എങ്ങനെ ചുമക്കും? രണ്ടുപേരും കൂടി ഈ കഴുതയെ എടുത്തുകൊണ്ടു പോകുന്നതാണ് യോഗ്യത."

കിഴവനും മകനും ഈ അഭിപ്രായം ശരിയെന്നു തോന്നി. അവർ കഴുതപ്പുറത്തുനിന്ന് ഇറങ്ങി. അവർ കഴുതയുടെ ഈരണ്ടു കാലു കൂട്ടിക്കെട്ടി ഒരു തണ്ടു കാലുകളുടെ ഇടയിൽക്കൂടെ ഇട്ടു തോളിൽവച്ചു ചുമന്നുകൊണ്ടു പോയി. വഴിയിൽ അവർക്കു ഒരു പാലം കടന്നുപോകാനുണ്ടായിരുന്നു. അവർ പാലത്തിൻെറ നടുക്കെത്തിയപ്പോൾ ആററിൻെറ രണ്ടു കരകളിലും ആളുകൾ കൂട്ടംകൂടി. "മനുഷ്യരെ ചുമക്കേണ്ട കഴുതയെ കെട്ടിച്ചുമക്കുന്ന ഇവർ മനുഷ്യക്കഴുതകൾതന്നെ", എന്നുപറഞ്ഞു അവർ കൈകൊട്ടി ആർത്തുവിളിച്ചു. ഈ കോലാഹലം കേട്ടു കഴുതപിടച്ചുകാൽ കുടഞ്ഞു. അപ്പോൾ കാലിൽ കെട്ടിയിരുന്ന കയറു പൊട്ടി കഴുതആററിൽവീണു ചത്തുപോകയും ചെയ്തു.

'മററുള്ളവർ പറഞ്ഞതെല്ലാം ആലോചനകൂടാതെ കേട്ടതിനാൽ ഈ ആപത്തു സംഭവിച്ചു' എന്നു പറഞ്ഞു വ്യസനിച്ച് വൃദ്ധൻ മകനോടുകൂടി വീട്ടിലേക്കു തിരിച്ചുപോയി.

---

## പാഠം ൧൩.

# കിളിക്കുട്ടി.

"പൈങ്കിളിയേ! പൈങ്കിളിയേ!
കളിയാടീടാൻ വരുമോ നീ?"
"പാടില്ലാ ചുള്ളികളാൽ
കൂട ചമയ്ക്കാൻ പോകുന്നു."

"വണ്ടത്താനേ! വണ്ടത്താനേ!
കളിയാടീടാൻ വരുമോ നീ?"
"പാടില്ലാ പൂക്കളിലേ-
ത്തേൻ നുകരാൻ പോകുന്നു."

"ചെറുനായേ! ചെറുനായേ!
കളിയാടീടാൻ വരുമോ നീ?"
"പാടില്ലാ യജമാനൻെറ
വാതലു കാക്കാൻ പോകുന്നു."

കളിയാതെ വേലയ്ക്കായ്
എല്ലാരും പോയപ്പോൾ
നാണിച്ചച്ചെറുപയ്യൻ
പോയല്ലോ കളരിയിലും.

## പാഠം ൧൪.

# മയിൽ.



മയിൽ ഏററവും അഴകുള്ള പക്ഷിയാകുന്നു. ഉഷ്ണദേശങ്ങളിലുള്ള വനങ്ങളിൽ ഈ പക്ഷിയെ ധാരാളമായി കാണാം. മേൽക്കാണിച്ചിട്ടുള്ള മയിലിന്റെ ചിത്രം സൂക്ഷിച്ചു നോക്കുക. മയിലിന്റെ ആകൃതിയും അതിന്റെ നിറപ്പകിട്ടും ആരുടെ മനസ്സിലും ആനന്ദം ഉണ്ടാക്കും.

മയിലിന്റെ തല ചെറുതാണ്. ആൺമയിലിന്റെ തലയിൽ ഭംഗിയുള്ള പൂവ് ഉണ്ട്. അതിന്റെ

കൊക്ക കോഴിയുടെ കൊക്കപോലെ ഇരിക്കും. എന്നാൽ മയിലിൻെറ കഴുത്തിനു കോഴിയുടെ കഴുത്തിനെക്കാൾ നീളമുണ്ട്. മയിലിൻെറ ചിറകിനു ദേഹത്തിനു തക്ക വലിപ്പമില്ല. അതിനാൽ അതിനു ദൂരത്തിൽ പറക്കാനും വയ്യാ.

ആൺ മയിലിൻെറ വാലിലുള്ള തൂവലുകൾക്കു രണ്ടു മൂന്നടി നീളമുണ്ട്. അവയ്ക്കു പീലി എന്നു പേർ പറയുന്നു. മയിൽപ്പീലിയുടെ അററത്തു് ഏററവും മനോഹരമായ പുള്ളി ഉണ്ടു. ഈ പുള്ളികളിൽ ശോഭയുള്ള അനേകം നിറങ്ങൾ കലർന്നിരിക്കുന്നു. മയിൽപ്പീലി കിട്ടിയാൽ ചെറിയ കുട്ടികൾ വളരെ കൗതുകത്തോടെ സൂക്ഷിക്കും.

മയിലിനു സന്തോഷമുണ്ടാകുമ്പോൾ പീലികൾ വിടർത്തി ആടും. മഴക്കാലത്തു് മയിലിനു വളരെ സന്തോഷമാണ്. അതിനാൽ മഴക്കാലത്താണ് മയിൽ അധികമായി ആടുന്നതു്. മയിലിൻെറ ആട്ടം കാണാൻ വളരെ രസമുണ്ട്. പെൺമയിലിന് ആണിനെപ്പോലെ പീലിയില്ല. അതു് നൃത്തം ചെയ്യാറുമില്ല.

ദേവാലയങ്ങളിലും കൊട്ടാരങ്ങളിലും ഉപയോഗിക്കുന്ന ആലവട്ടങ്ങൾ നിങ്ങളിൽ പലരും കണ്ടിട്ടുണ്ടായിരിക്കും. മയിൽപ്പീലികൾകൊണ്ടാണ് ആലവട്ടം കെട്ടിയുണ്ടാക്കുന്നതു്. അവ കാഴ്ചയ്ക്കു വളരെ ഭംഗിയുള്ളതായിരിക്കുന്നു.

കോഴിയെപ്പോലെ മയിലും ധാന്യങ്ങളെയും പുഴുക്കളെയും ചെറിയ പ്രാണികളെയും ഭക്ഷിക്കുന്നു. ചില വീടുകളിൽ മയിലിനെ വളർത്താറുണ്ട്.

---

പാഠം ൧൫.

# നാഴികമണി.

മണിയെക്കണ്ടോ? മണിയെക്കണ്ടോ?
നാഴികമണിയെക്കണ്ടോ?
കിണികിണിയെന്നൊരു കിണ്ണത്തിന്മേൽ
മണിക്കൂർതോറുമടിച്ചീടുന്നു. ൧

മണിയെക്കണ്ടോ? മണിയെക്കണ്ടോ?
നാഴികമണിയെക്കണ്ടോ?
വിരലുകൾപോലെ സൂചികൾ കാട്ടും,
ചെറുതു മണിക്കൂർ, വലുതു മിനിട്ടും. ൨

മണിയെക്കണ്ടോ? മണിയെക്കണ്ടോ?
നാഴികമണിയെക്കണ്ടോ?
ടക്കട്ടിക്കെന്നങ്ങോട്ടിങ്ങോ-
ട്ടാടീടുന്നു നാക്കമിതെന്നും. ൩

മണിയെക്കണ്ടോ? മണിയെണ്ടോ?
നാഴികമണിയെക്കണ്ടോ?
ഒന്നു മുതൽക്കിതു പന്ത്രണ്ടോളം
പിന്നെയുമൊന്നു തുടങ്ങിയടിക്കും. ൪

കാററും മഴയും കൂട്ടാക്കീടാ
ചെററും മാററം പററില്ലതിന്നു;
തെററാതെന്നും രാവും പകലും
കുററവുമററസ്സമയം കാട്ടും. ൫

മണിയെക്കണ്ടോ? മണിയെക്കണ്ടോ?
നാഴികമണിയെക്കണ്ടോ?
അതിനെപ്പോലെ നിത്യം കൃത്യം
കൃത്യമതായിച്ചെയ്യേണം. ന്നു

---

പാഠം ൧൬.

## ഇടയച്ചെറുക്കൻെറ കഥ.

ഒരിക്കൽ ഒരു ഇടയച്ചെറുക്കൻ ആടു മേച്ചുകൊണ്ടിരിക്കെ ഒരു നേരമ്പോക്ക് ഉണ്ടാക്കണമെന്ന് ആലോചിച്ചു. 'പുലി വരുന്നേ! അയ്യോ, പുലിവരുന്നേ!' എന്ന് അവൻ ഉറക്കെ വിളിച്ചുകൂവി. അവൻെറ നിലവിളി കേട്ട് അയൽക്കാർ എല്ലാവരും ഓടിച്ചെന്നപ്പോൾ അവൻ അവരെ നോക്കി കൈകൊട്ടി ചിരിച്ചു.

പിന്നീടും ഒരു ദിവസം അവൻ അവരെ ഇങ്ങനെ കളിപ്പിച്ചു. എന്നാൽ പിന്നെ ഒരു ദിവസം സത്യമായി പുലി വന്നു. അപ്പോൾ അവൻ ഭയപ്പെട്ടു നിലവിളിച്ചു. എങ്കിലും, ആ വികൃതിച്ചെറുക്കൻ പരിഹാസത്തിനായി നിലവിളിക്കയാണെന്നു വിചാരിച്ച് അയൽക്കാർ ആരും അവനെ സഹായിക്കാൻ ചെന്നില്ല. പുലി അവനെയും ആടുകളെയും കൊന്നു തിന്നിട്ടു പോയി.

വ്യാജം പറയുന്നവൻ സത്യം പറഞ്ഞാലും ആളുകൾ വിശ്വസിക്കയില്ല.

---

പാഠം ൧൧.

# കളി കാര്യമായത്.

ലക്ഷ്മിക്കുട്ടിക്ക് ആറു വയസ്സും, അവളുടെ അനുജൻ നാണുക്കുട്ടന് അഞ്ചു വയസ്സും പ്രായമായിരുന്നു. ഒളിച്ചു കളിക്കുന്നതിൽ അവർക്കു വളരെ ഉത്സാഹം ഉണ്ടായിരുന്നു. ഈ കളിയിൽ എല്ലായ്പ്പോഴും നാണുക്കുട്ടനാണ് ജയിച്ചിരുന്നത്. ലക്ഷ്മിക്കുട്ടി എവിടെ ഒളിച്ചാലും നാണുക്കുട്ടൻ അവളെ കണ്ടുപിടിക്കും.

നാണുക്കുട്ടൻ അറിയാത്ത ഒരു ഒളിപ്പിടം കണ്ടുപിടിക്കാൻ ലക്ഷ്മിക്കുട്ടി വീട്ടിൽ എല്ലായിടത്തും നോക്കി. അറപ്പുരയിൽ സാമാന്യം വലിയ ഒരു പെട്ടി ഒഴിഞ്ഞിരിക്കുന്നതു അവൾ കണ്ടു. ലക്ഷ്മിക്കുട്ടി ആ പെട്ടിയിൽ കയറി അതിന്റെ മൂടി അടച്ചുകൊണ്ടു കൂകിവിളിച്ചു.

ലക്ഷ്മിക്കുട്ടിയെ കണ്ടുപിടിക്കാൻ നാണുക്കുട്ടൻ വളരെ ശ്രമിച്ചു. യാതൊരു ഫലവുമുണ്ടായില്ല. ഒടുക്കം കലവറമുറിയിൽ നോക്കാനായി നാണുക്കുട്ടൻ അറപ്പുരയിൽക്കൂടി കടന്നുപോയി. അപ്പോൾ പെട്ടിയിൽ ഇരുന്ന ലക്ഷ്മിക്കുട്ടി അവന്റെ കാൽപ്പെരുമാററം കേട്ടു പൊട്ടിച്ചിരിച്ചുപോയി.

ചിരി കേട്ടപ്പോൾ നാണുക്കുട്ടനു കാര്യം മനസ്സിലായി. 'ചേച്ചിയെ ഞാൻ ഒന്നു ചുററിക്കും' എന്നു നാണുക്കുട്ടൻ നിശ്ചയിച്ചു. പതുക്കെ അവൻ പെട്ടിയുടെ അടുക്കൽ ചെന്ന് അതിന്റെ കൊളുത്ത് ഇട്ടുംവച്ചു പൊയ്ക്കളഞ്ഞു.

അല്പം കഴിഞ്ഞു ഗൗരിയമ്മ കഞ്ഞി കുടിക്കാൻ കുഞ്ഞുങ്ങളെ വിളിച്ചു. നാണുക്കുട്ടൻ ഓടിച്ചെന്നു. 'നിങ്ങൾ എവിടെ പോയിരുന്നു കുട്ടികളേ? ലക്ഷ്മിക്കുട്ടി എവിടെ? എന്നു ഗൗരിയമ്മ ചോദിച്ചു.

നാണു:— ചേച്ചിയെ ഞാൻ ഒരു സ്ഥലത്തു ഒളിച്ചു വച്ചിട്ടുണ്ട്. അമ്മ കണ്ടുപിടിക്കണം.

ഗൗരി:—എനിക്കു അതിനൊന്നും നേരമില്ല. കഞ്ഞി തണുത്തു പോകുന്നു. ചേച്ചി എവിടെയെന്നു പറയൂ. അല്ലെങ്കിൽ വിളിച്ചുകൊണ്ടു വരൂ.

നാണു:—ചേച്ചി അറപ്പുരയിൽ വലിയ പെട്ടിക്കകത്തു് ഇരിക്കുന്നു. ഞാൻ അതിൻെറ കൊളുത്തിട്ടു കളഞ്ഞു.

'അയ്യോ, ചതിച്ചോ മകനേ' എന്നു നിലവിളിച്ചുകൊണ്ടു ഗൗരിയമ്മ അറപ്പുരയിലേക്ക് ഓടിച്ചെന്നു പെട്ടി തുറന്നു നോക്കി. ലക്ഷ്മിക്കുട്ടി തളർന്നു മയങ്ങിക്കിടന്നിരുന്നു. അവൾക്കു ബോധം ഇല്ലായിരുന്നു.

ഗൗരിയമ്മ വാവിട്ടു കരഞ്ഞു. നാണുക്കുട്ടനും കരഞ്ഞുതുടങ്ങി. വാല്യക്കാരും അയൽക്കാരും ഓടിവന്നു ലക്ഷ്മിക്കുട്ടിയെ വെളിയിൽ എടുത്തു കിടത്തി. മുഖത്തു കുറേ തണുത്ത വെള്ളം തളിച്ചപ്പോൾ അവൾ കണ്ണു തുറന്നു. കുറേനേരം വീശിയപ്പോൾ ബോധവും ഉണ്ടായി. അമ്മ അവൾക്കു കഞ്ഞി കൊടുത്തു. എങ്കിലും ക്ഷീണം വിട്ടുമാറുന്നതിന് ഒരു ദിവസം മുഴുവൻ വേണ്ടിവന്നു.

വൈകുന്നേരം കുട്ടികളുടെ അച്ഛൻ വന്നു് ഈ വർത്തമാനം അറിഞ്ഞപ്പോൾ ഇതിലും വലിയ

ആപത്തു സംഭവിച്ചില്ലല്ലോ എന്നു പറഞ്ഞു അദ്ദേഹം സന്തോഷിച്ചു.

പെട്ടിയിൽ ശുദ്ധവായു കടക്കാൻ മാർഗ്ഗമില്ലാതിരുന്നതിനാലാണു ലക്ഷ്മിക്കുട്ടിക്കു ഈ വിധം ആപത്തു സംഭവിച്ചതു്. നാം ഇരിക്കുന്ന സ്ഥലത്തു ശുദ്ധവായുവിന്റെ സഞ്ചാരം ആവശ്യമാണെന്നും, ഇല്ലാത്തപക്ഷം നാം മരിച്ചുപോകുമെന്നും അദ്ദേഹം കുട്ടികൾക്കു പറഞ്ഞുകൊടുത്തു. താൻ ചെയ്തതു തെററാണെന്നു നാണുക്കുട്ടനു് അപ്പോൾ അറിവുണ്ടായി.

---

പാഠം ൧൮.

## നീതിവാക്യങ്ങൾ.

പലരോടും നിനയാതെ ഒരു കാര്യം തുടങ്ങൊല്ലാ
പണം മോഹിച്ചൊരുത്തനെച്ചതിച്ചീടൊല്ലാ.
അറിവുള്ള ജനങ്ങളോടെതിർപ്പാനും നിനയ്ക്കൊല്ലാ
അരചനെക്കെട്ടത്തൊന്നും പറഞ്ഞീടൊല്ലാ. ൪

ഗുരുനാഥനരുൾചെയ്താൽ എതിർവാക്കു പറകൊല്ലാ
മരണമുണ്ടെനിക്കെന്നതൊരിക്കലും മറക്കൊല്ലാ.
അറിവുള്ള ജനം ചൊന്ന വചനത്തെ മറക്കൊല്ലാ
അറിവില്ലാത്തവർ പിൻപേ നടന്നീടൊല്ലാ. ൮

വിളഭൂമി കൊടുത്തിട്ടാഭരണങ്ങൾ ചമയ്ക്കൊല്ലാ
വിവേകം കൈവെടിഞ്ഞൊന്നും നടന്നീടൊല്ലാ.
എളിയവരോടു ചെന്നു മദഭാവം തുടങ്ങൊല്ലാ
ഇരന്ന പൊന്നണങ്ങൾ്റെ ഞെളിഞ്ഞീടൊല്ലാ. ൧൨

## പാഠം ൰൯.

## തെങ്ങ്.



തെങ്ങ് ഏററവും ഉപയോഗമുള്ള ഒരു വൃക്ഷമാകുന്നു. കൊമ്പും കവരങ്ങളും കൂടാതെ തെങ്ങ് ഒററത്തടിയായി വളരുന്നു. അതു പത്തുപതിനഞ്ചാൾ പൊക്കം വരെ വളരും.

തെങ്ങിന്റെ മണ്ടയിൽ നീണ്ട ഓലകൾ ഉണ്ട്. ഓലമടലുകളുടെ ഇടയിൽ കുലകൾ കിടക്കുന്നു. സാധാരണമായി ഒരു കുലയിൽ മുപ്പതുവരെ തേങ്ങാ കാണും. ഒരു കുലയിൽ അൻപതും നൂറും തേങ്ങാ ഉണ്ടാകുന്ന നല്ല തെങ്ങുകളും ഉണ്ട്.

കടൽവാരത്തും കായൽക്കരയിലും തെങ്ങു നല്ല വണ്ണം വളരുന്നു. മലകളിലും ഉറച്ച പ്രദേശങ്ങളിലും അത്ര നല്ലവണ്ണം ഉണ്ടാകുന്നില്ല.





തേങ്ങായുടെ പുറം കട്ടിയുള്ള തൊണ്ടുകൊണ്ടു മൂടിയിരിക്കുന്നു. തൊണ്ടിൻെറ ഉള്ളിൽ വളരെ കട്ടപ്പമുള്ള ചിരട്ടയും, ചിരട്ടയുടെ ഉള്ളിൽ തേങ്ങാപ്പരിപ്പും ഉണ്ടു്. തേങ്ങായുടെ അകം പൊള്ളയാണു്. അതിൽ മധുരമായ വെള്ളം ഉണ്ടു്.

തെങ്ങിൻെറ എല്ലാ ഭാഗങ്ങളും ഉപയോഗമുള്ളവയാണു്. ഓല മെടഞ്ഞു വീടു മേയുന്നു. തേങ്ങാ കൂട്ടാൻ വയ്ക്കുവാൻ കൊള്ളാം. തേങ്ങാ ഉണക്കി ആട്ടി വെളിച്ചെണ്ണ എടുക്കുന്നു.

ഉണങ്ങിയ തൊണ്ട്, ചിരട്ട, ഓല, കൊതുമ്പ് മുതലായവ തീ കത്തിക്കാൻ ഉപയോഗിക്കുന്നു. പച്ചത്തൊണ്ട് അഴുക്കി ചകരി എടുക്കുന്നു. ചകരികൊണ്ടു കയറും മററനേകം സാമാനങ്ങളും ഉണ്ടാക്കുന്നു.

ഇത്രവളരെ ഉപകാരമുള്ള ഈ വൃക്ഷത്തെ മലയാളികൾ ഭൂമിയിലെ കല്പവൃക്ഷമെന്നു പറയുന്നു.

---

പാഠം ൨൦.

## ഓമനക്കുട്ടൻ.

(കൈകൊട്ടിക്കളിപ്പാട്ട്.)

ഓമനക്കുട്ടൻ ഗോവിന്ദൻ ബല-
രാമനെക്കൂടെ കൂടാതെ
കാമിനീമണിയമ്മ തന്നങ്ക-
സീമനി ചെന്നു കേറിനാൻ. ൪

അമ്മയുമപ്പോൾ മാറണച്ചിട്ട-
ങ്ങുമ്മ വച്ചു കിടാവിന്
അമ്മിഞ്ഞ കൊടുത്താനന്ദിപ്പിച്ചു
ചിന്മയനപ്പോളോതിനാൻ: ൮

"ഒപ്പത്തിലുള്ള കുട്ടികളൊരു
മുപ്പത്തിരണ്ടു പേരുണ്ട്.
അപ്പിള്ളരായി വനത്തിൽ കളിപ്പാ-
നിപ്പോൾ ഞാനമ്മേ പോകട്ടേ." ൧൨

"അയ്യോയെന്നുണ്ണി പോകൊല്ലേയിപ്പോൾ
തീയ്യുപോലുള്ള വെയിലല്ലേ."

"വെറുതേയെന്നമ്മേ തടയല്ലേ പോട്ടേ
പരിചോടിന്നിടയ്ക്കുണ്ണുവാൻ ൯
നറുനെയ്യുകൂട്ടീട്ടുരുട്ടീട്ടും നല്ലോ-
രുറതയിർ കൂട്ടീട്ടുരുട്ടീട്ടും
വറുത്തോരുപ്പേരി പതിച്ചീട്ടുമീര-
ണ്ടുരുളയുമെൻെറ മുരളിയും ൧൦
തരിക"യെന്നൊന്നങ്ങലട്ടിച്ചാഞ്ചാടി-
ത്തരസാ കണ്ണൻതാൻ പുറപ്പെട്ടു. ൧൧

[വെൺമണിമഹൻ.]

---

## പാഠം ൧൯.

# ആട്.



ആട് മനുഷ്യർ വളർത്തുന്ന ഒരു നാൽക്കാലിമൃഗമാകുന്നു. ആടിനു പശുവിനോളം പൊക്കമില്ല. അതിൻെറ കൊമ്പുകളും പശുവിൻെറ കൊമ്പുകളെക്കാൾ ചെറുതാണ്. ആടിൻെറ വാലു വളരെ കുറിയതാണു. സ്വഭാവം തുലോം ശാന്തമാണെന്ന് അതിൻെറ മുഖം നോക്കിയാൽത്തന്നെ അറിയാം.

ആടുകൾ പല തരത്തിൽ ഉണ്ട്. നമ്മുടെ നാട്ടിൽ അധികം കാണുന്നതു് വെള്ളാടും കോലാടും ആകുന്നു. കോലാടിൻെറ ഉടൽ വെള്ളാടിൻെറ ഉടലിനെക്കാൾ മെലിഞ്ഞിരിക്കും. ഇവിടെ ചില സ്ഥലങ്ങളിൽ ചെമ്മരിയാടുകളും ഉണ്ടു. ചെമ്മരിയുടെ രോമത്തിനു മററ് ആടുകളുടെ രോമത്തെക്കാൾ നീളം കൂടും. ഈ രോമം വെട്ടിയെടുത്തു കമ്പിളിനൂൽ ഉണ്ടാക്കുന്നു.

ഇടയന്മാർ ഒട്ടുവളരെ ആടുകളെ കൂട്ടമായി ചേർത്തു വളർത്തുന്നു. ആട്ടിൻകൂട്ടത്തിന് 'ആട്ടിൻകിട' എന്നും 'ആട്ടിൻപററം' എന്നും പേർ പറയുന്നു. ആടുകളെ മേയ്ക്കാൻ സൗകര്യമുള്ള കാട്ടുപ്രദേശങ്ങൾക്കു സമീപമാണ് ഇടയന്മാർ പാർക്കുന്നതു്. അവർ പകൽ ആടുകളെ വെളിയിൽ കൊണ്ടുപോയി മേച്ചു രാത്രിയിൽ ആലകളിൽ അടച്ചു സൂക്ഷിക്കുന്നു. ദുഷ്ടജന്തുക്കൾ ഉപദ്രവിക്കാതെ ഇടയന്മാരുടെ പട്ടികൾ അവയെ സൂക്ഷിക്കുന്നു.

ആട് മിക്കവാറും എല്ലാ പച്ചിലകളും തിന്നും. അതിൻെറ പാൽ കുടിക്കാൻ കൊള്ളാം. ആട്ടിൻപാലിനു പശുവിൻപാലിനെക്കാൾ മധുരമുണ്ട്. ചില രോഗങ്ങൾക്ക് ആട്ടിൻപാൽ നല്ല ഔഷധമാണ്.

ആട്ടിൻപുഴക്ക (ചാണകം) സസ്യങ്ങൾക്ക് നല്ല വളമാകുന്നു. ആട്ടിൻതോൽ ചെരിപ്പ്, തോൽസഞ്ചി മുതലായ സാമാനങ്ങൾ ഉണ്ടാക്കുന്നതിന്ന് ഉപയോഗിക്കുന്നു.

---

പാഠം ൧൧.

## വാഴ.

വാഴപ്പഴം വളരെ രുചിയുള്ള ഒരു ഭക്ഷണപദാർത്ഥമാകുന്നു. വാഴപ്പഴം കിട്ടിയാൽ കുട്ടികൾക്ക് പ്രത്യേകിച്ചും സന്തോഷമാണ്.



വാഴ വലിയ അധ്വാനം കൂടാതെ കൃഷിചെയ്യാൻ സാധിക്കും. ഉഷ്ണരാജ്യങ്ങളിൽ വാഴ ധാരാളമായി ഉണ്ടാകുന്നു. നമ്മുടെ നാട്ടിൽ കുറച്ചെങ്കിലും വാഴക്കൃഷി ഇല്ലാത്ത വീടുകൾ ചുരുക്കമാണല്ലോ.

വാഴയ്ക്കു കൊമ്പുകളും കവരങ്ങളും ഇല്ല. അതു ഒന്നിനുള്ളിൽ ഒന്നായി അടുക്കിച്ചേൎന്ന പോളകളുള്ള ഒററത്തണ്ടായി വളരുന്നു. അതിൻെറ മുകളിൽ നിന്നു നീണ്ട ഇലകൾ പുറപ്പെട്ടു നാലു വശത്തേയ്ക്കും പരന്നു നില്ക്കുന്നു.

ഏത്തൻ, പടററി, പൂവൻ, കദളി മുതലായി വാഴകൾ പലതരത്തിൽ ഉണ്ടു്. ശരിയായി വളമിട്ടു വളൎത്തിയാൽ ഏകദേശം പത്തു മാസം കൊണ്ടു് വാഴ കുലയ്ക്കുന്നു. അതിൻെറ ശേഷം കായ് വിളഞ്ഞു പാകമാകുന്നതിനു നാലു മാസത്തോളം വേണ്ടിവരും. വിളഞ്ഞ കായ് കറിക്കോപ്പായും പഴപ്പിച്ചു പഴമായും ഉപയോഗിക്കുന്നു.

ഒരു വാഴ ഒരു പ്രാവശ്യമേ കുലയ്ക്കുകയുള്ളു. കായ വലുതായിരുന്നാൽ കുലയിൽ അതിൻെറ എണ്ണം സാധാരണ കുറവായിരിക്കും. കായുടെ വലിപ്പം കുറയുംതോറും എണ്ണം കൂടുതലായും ഇരിക്കും. നേന്ത്രക്കുലയിൽ കായുടെ എണ്ണം പാളയൻകോടൻ കുലയിലുള്ളതിൽ കുറവാണെന്നു നിങ്ങൾക്കു് അറിയാമല്ലോ.

കുലയ്ക്കുന്നതിനുമുൻപു വാഴയുടെ മാണത്തിൽനിന്നു തൈകൾ മുളച്ചുണ്ടാകുന്നു. വാഴ കുലച്ചു കഴിഞ്ഞാൽ, കൃഷിക്കാർ ഈ തൈകളെ പിരിച്ചു മാററി നടുന്നു.

വാഴയുടെ ഇല ഉണ്ണുന്നതിനും മററും ഉപയോഗി ക്കുന്നു. കുമ്പും പിണ്ടിയുംകൊണ്ടു് കൂട്ടാൻ വയ്ക്കാറുണ്ടു്. പച്ച വാഴപ്പോളയ്ക്കു നല്ല തണുപ്പുള്ളതിനാൽ ഉണങ്ങാതെ സൂക്ഷിക്കേണ്ട സാധനങ്ങൾ അതിൽ കെട്ടിവച്ചു സൂക്ഷിക്കാം. ഉണങ്ങിയ വാഴപ്പോള കീറി നാരാക്കി പൊതികൾ കെട്ടുന്നതിനും പൂമാല കെട്ടുന്നതിനും ഉപയോഗിക്കുന്നു. വാഴപ്പോളയിലുള്ള നേത്ത നൂലുപോലുള്ള നാരുകൊണ്ടു് ഒരു തരം പട്ടു നെയ്യുവരുന്നു.

---

പാഠം ൩൩.

## ഒരു കുട്ടിയും പ്രാവും

കുട്ടി—പ്രാവേ! പ്രാവേ! പോകരുതേ
വാ വാ കൂട്ടിനകത്താക്കാം;
പാലും പഴവും പോരെങ്കിൽ
ചോറും കറിയും ഞാൻ നല്കാം.

പ്രാവ്—കൊള്ളാം കുഞ്ഞേ! നിന്നിഷ്ടം
തള്ളാൻ പാടില്ലെന്നാലും
ഞാനങ്ങോട്ടേക്കില്ലിപ്പോൾ
മാനം നോക്കിപ്പോകുന്നു.

കുട്ടി—അയ്യോ! പ്രാവേ! പോകരുതേ!
പയ്യും ദാഹവുമുണ്ടാമേ;
വേനൽക്കാലത്തുച്ചയ്ക്കോ
മാനം നോക്കിസ്സഞ്ചാരം.

പ്രാവ്—എന്തിനു കുഞ്ഞേ പേടിയെനി-
ക്കീശൻ നല്കിയ ചിറകില്ലേ?
വേണുന്നേടം പോകട്ടെ
കാണും വസ്തു ഭുജിക്കട്ടെ.

കുട്ടി—ഭ്രാന്തപ്രാവേ! പോകരുതേ!
പക്ഷേ വഴിതെററിപ്പോമേ;
കൂട്ടിന്നാരു നിനക്കുള്ളു?
കൂട്ടിൽ ചെന്നാൽ സുഖിക്കരുതോ?

പ്രാവ്—ഭ്രാന്തക്കുഞ്ഞേ! സർവേശൻ
പാവങ്ങൾക്കൊരു തുണയില്ലേ?
ആ വൃക്ഷക്കൊമ്പെന്നുടെ വീ-
ടായതിലെത്തുവനരഞൊടിയിൽ.

---

പാഠം ൨൪.

# ഐകമത്യത്തിന്റെ ദൃഷ്ടാന്തം.

ഒരു കിഴവനു എട്ടു പുത്രന്മാർ ഉണ്ടായിരുന്നു. പുത്രന്മാർ തമ്മിൽ യോജിപ്പില്ലാതെ എല്ലായ്പോഴും കലഹിച്ചുകൊണ്ടിരുന്നതിനാൽ, കിഴവൻ വളരെ വ്യസനിച്ചു. ഒരുമിപ്പില്ലാഞ്ഞാലുള്ള ദോഷം അവൎക്കു കാണിച്ചുകൊടുക്കാൻ അയാൾ ഒരു ഉപായം അലോചിച്ചു കണ്ടുപിടിച്ചു.

ഒരു ദിവസം കുറേ ചുള്ളിക്കമ്പുകൾ ഒന്നിച്ചുചേൎത്തു കെട്ടിവച്ചുകൊണ്ടു ആ വൃദ്ധൻ പുത്രന്മാരെ അടുക്കൽ വിളിച്ചു പറഞ്ഞു: 'കെട്ടു അഴിക്കാതെ ഈ ചുള്ളികൾ മുഴുവൻ ഒന്നായി ഒടിക്കാൻ നിങ്ങളിൽ ആൎക്കെങ്കിലും ശക്തിയുണ്ടോ എന്നു നോക്കുവിൻ'. ഇതു കേട്ട് അവരിൽ ഓരോരുത്തനും ആ ചുള്ളിക്കെട്ട് എടുത്ത് ഒടിക്കാൻ ശ്രമിച്ചു; എങ്കിലും ആൎക്കും അതു സാധിച്ചില്ല.

അപ്പോൾ വൃദ്ധൻ കെട്ടഴിച്ചു ഓരോ ചുള്ളി എടുത്തു ഓരോരുത്തന്റെ കയ്യിൽ കൊടുത്ത് ഒടിക്കാൻ പറഞ്ഞു. അതു ഓരോന്നും അവർ പ്രയാസം കൂടാതെ ഒടിച്ചു. വൃദ്ധൻ പറഞ്ഞു: "ഇതാണു ഐകമത്യത്തിന്റെ ഗുണം. ഈ ചുള്ളി എത്രയോ നിസ്സാരം! ഒററയ്ക്കു കിട്ടിയപ്പോൾ നിങ്ങൾ എത്ര വേഗത്തിൽ അതു ഓരോന്നും ഒടിച്ചുകളഞ്ഞു. എങ്കിലും, ഒരുമിച്ചു കെട്ടിവച്ചിരുന്നപ്പോൾ ആൎക്കും അതു് ഒടിക്കാൻ കഴിഞ്ഞില്ല. ഇതുപോലെ നിങ്ങൾ തമ്മിൽ പിണങ്ങി ഒററതിരിഞ്ഞുനിന്നാൽ ശത്രുക്കൾ നിങ്ങളെ ക്ഷണത്തിൽ നശിപ്പിക്കുമെന്നും, ഒരുമിച്ചു നിന്നാൽ നിങ്ങളെ ജയിക്കാൻ എളുപ്പമല്ലെന്നും ഇതിൽനിന്നു മനസ്സിലാക്കണം."

അന്നുമുതൽ അവർ മത്സരം വിട്ട് അന്യോന്യം ഒരുമിപ്പോടെ പെരുമാറാൻ തുടങ്ങി.

---




പാഠം ൨൩.

# തള്ളയെ അനുസരിക്കാത്ത ആട്ടിൻകുട്ടി.



ഒരു ദിവസം ഒരു ആട്ടിൻകുട്ടി തള്ളയാട്ടിന്റെ അടുക്കൽ ചെന്നു് ഇങ്ങനെ പറഞ്ഞു:—"അമ്മേ! ഇടയന്റെ പട്ടികൾ രാത്രിയിൽ ആലയ്ക്കു വെളിയിൽ ഇഷ്ടം പോലെ സഞ്ചരിക്കുന്നു. നമ്മളെ മാത്രം ഇടയൻ ആലയിൽ അടച്ചു കഷ്ടപ്പെടുത്തുന്നു. ഇതു വളരെ സങ്കടമാണു്. ഞാൻ തരംനോക്കി, രാത്രിസമയം ആലയ്ക്കു വെളിയിൽ പോകും. അവിടെ നിലാവെളിച്ചത്തു് ഓടിച്ചാടി നടക്കുന്നതു് എത്ര രസമായിരിക്കും."

ഇതു കേട്ടു തള്ളയാടു പറഞ്ഞു:—"ഭ്രാന്തക്കുട്ടി! ആരാണു നിനക്കു് ഇതെല്ലാം പറഞ്ഞുതന്നതു്? ഇടയൻ നമ്മെ എല്ലാം ഭദ്രമായി രക്ഷിക്കുന്നു. നമ്മെ ദുഷ്ടജന്തുക്കൾ ഉപദ്രവിക്കാതിരിക്കാനാണു് പട്ടികളെ ആലയ്ക്കു വെളിയിൽ വിട്ടിരിക്കുന്നതു്. നിന്റെ ഇഷ്ടംപോലെ നടന്നാൽ ആപത്തിൽ ചാടും."

ബുദ്ധികെട്ട ആട്ടിൻകുട്ടി അമ്മയുടെ വാക്കു കൂട്ടാക്കിയില്ല. വൈകുന്നേരം ഇടയൻ ആടുകളെ ആലയിൽ അടച്ചപ്പോൾ ആ ആട്ടിൻകുട്ടി വെളിയിൽ ഒളിച്ചുനിന്നു. നിലാവെളിച്ചത്തിൽ ഓടിക്കളിച്ചു് അതു് ആലയിൽനിന്നു ദൂരത്തുള്ള ഒരു കാട്ടിൽ അകപ്പെട്ടു. അപ്പോൾ ഒരു ചെന്നായ് ഭയങ്കരമായി ശബ്ദിച്ചതു കേട്ടു് ആട്ടിൻകുട്ടി ഭയംകൊണ്ടു് അനങ്ങാൻ പാടില്ലാതെ നിന്നുപോയി.

'കഷ്ടം! അമ്മയുടെ വാക്കു കേട്ടിരുന്നു എങ്കിൽ ഇങ്ങനെ വരികയില്ലായിരുന്നു. ഇനി ഇപ്പോൾ എന്തു ചെയ്യും?' ആട്ടിൻകുട്ടി അങ്ങനെ സംഭ്രമിച്ചു നില്ക്കുമ്പോൾ ചെന്നായ് ഓടിവന്നു് അതിനെ കടിച്ചെടുത്തു ഗുഹയിലേക്കു കൊണ്ടുപോയി.

"കുട്ടികളെ! നിങ്ങൾക്കു സദ്യയ്ക്കു ഞാൻ ഒരു ആട്ടിൻകുട്ടിയെ കൊണ്ടുവന്നിരിക്കുന്നു" എന്നു ചെന്നായ് അതിന്റെ കുട്ടികളോടു പറഞ്ഞു. ആട്ടിൻകുട്ടി നിമിഷത്തിനുള്ളിൽ ചെന്നായ്ക്കൾക്കു ഉണ്ണായിത്തീർന്നു.

---

പാഠം ൨൩.

## ഒത്തൊരുമ.

പുല്ലു മെടഞ്ഞാൽ പായുണ്ടാകും
കല്ലു പണിഞ്ഞാൽ കെട്ടിടമുണ്ടാം
പഞ്ഞികൾ നൂററാൽ നൂലുണ്ടാകും
നൂലുകൾ നെയ്താൽ മുണ്ടായീടും. ൧

ചകിരി പിരിച്ചാൽ കയറുണ്ടാകും
പൂക്കൾ കൊരുത്താൽ മാലയുമുളവാം
മണ്ണു മെനഞ്ഞാൽ കലമുണ്ടാകും
തുണികളിണച്ചാൽ കുപ്പായവുമാം. ൨

ആളുകൾ ചേർന്നാൽ പട്ടാളവുമാം
താളുകൾ ചേർന്നാൽ പുസ്തകമാകും
അക്ഷരമൊന്നായ് ചേർന്നാൽ വാക്കാം
വാക്കുകൾ ചേർന്നാൽ വാചകമുളവാം. ൩

മോരും മുതിരയുമെന്ന കണക്കിൽ
ചേരാതെന്നുമിരുന്നീടൊല്ലാ
വേറേ വേറെയിരുന്നാലുള്ളതി-
ലേറെക്കൂടും ഗുണമൊന്നിച്ചാൽ. ൪

---

പാഠം ൨൧.

# നെല്ല്.

നമ്മുടെ നാട്ടിൽ ജനങ്ങളുടെ മുഖ്യമായ ആഹാരസാധനം നെല്ലരിയാണ്. നെല്ല് ഒരു ധാന്യമാകുന്നു. നെല്ല, പയറ്, മുതിര, ഗോതമ്പ് ഇങ്ങനെയുള്ള പദാൎത്ഥങ്ങളെ ധാന്യങ്ങളെന്നു പറയുന്നു.



നെല്ല് ഉഷ്ണദേശങ്ങളിൽ ഉണ്ടാകുന്ന ഒരു ധാന്യം ആകുന്നു. ഇൻഡ്യയിൽ മിക്ക സ്ഥലങ്ങളിലും ബർമ്മായിലും നെല്ല് നല്ലവണ്ണം ഉണ്ടാകുന്നു. ഇംഗ്ലണ്ട് മുതലായ ശീതദേശങ്ങൾ നെൽകൃഷിക്ക് ഒട്ടും യോജിച്ചതല്ല.

തിരുവിതാംകൂറിൽ നെല്ലു സമൃദ്ധിയായി വിളയുന്നതു നാഞ്ചിനാട്ടിലും കുട്ടനാട്ടിലും ആകുന്നു. തോവാള, അഗസ്തീശ്വരം ഈ താലൂക്കുകൾ ഉൾപ്പെട്ട പ്രദേശത്തിനു നാഞ്ചിനാട്ട് എന്നു പേർ പറയുന്നു. അമ്പലപ്പുഴത്താലൂക്കും കോട്ടയം, തിരുവല്ലാ, ചങ്ങനാശേരി ഈ താലൂക്കുകളുടെ ഏതാനും ഭാഗങ്ങളും ഉൾപ്പെട്ട സ്ഥലത്തെയാണു കുട്ടനാടെന്നു വിളിക്കുന്നതു്.

കുട്ടനാട്ടുള്ള നിലങ്ങൾ പുഞ്ചനിലങ്ങളാണു്. ആണ്ടിൽ ഒരു പ്രാവശ്യം മാത്രമേ അവയിൽ കൃഷിചെയ്യുന്നുള്ളു. വർഷകാലത്തു് ഈ നിലങ്ങൾ വെള്ളം കേറി മുങ്ങിക്കിടക്കും. വൃശ്ചികമാസം പിറക്കുമ്പോൾ വെള്ളം വററിച്ചു് അവയിൽ വിത്തു വിതയ്ക്കുന്നു. വർഷകാലത്തു് ആറുകൾ വഴിയായി വരുന്ന എക്കൽ പുഞ്ചകൃഷിക്കു വളമായിത്തീരുന്നു.

ആണ്ടിൽ ഒരു തവണ കൃഷിചെയ്യുന്ന നിലങ്ങൾക്കു് ഒരുപ്പൂനിലങ്ങളെന്നും രണ്ടു തവണ കൃഷിചെയ്യുന്നവയ്ക്കു് ഇരുപ്പൂനിലങ്ങളെന്നും പേർ പറയുന്നു. കുട്ടനാട്ട് ഒഴികെയുള്ള പ്രദേശങ്ങളിൽ ഇരുപ്പൂനിലങ്ങളാണു് അധികമായി ഉള്ളതു്. നാഞ്ചിനാട്ടുള്ള നിലങ്ങൾ എല്ലാം തന്നെ ഇരുപ്പൂനിലങ്ങളാണു്. ഈ ഇരുപ്പൂനിലങ്ങളിൽ പുഞ്ചയിലെപ്പോലെ വെള്ളപ്പൊക്കം ഉണ്ടാകുന്നില്ല. അതിനാൽ അവയ്ക്കു പുഞ്ചയിലെപ്പോലെ എക്കൽവളം കിട്ടുന്നുമില്ല. ചാണകം, ചാരം മുതലായ വളങ്ങൾ ചേർത്താണു കൃഷിക്കാർ ഈ നിലങ്ങളിൽ കൃഷി ചെയ്യുന്നതു്.

ഒരു പറ വിത്തു വിതയ്ക്കാൻ തക്കവണ്ണം വിസ്താരമുള്ള നിലത്തിന് ഒരുപറ നിലം എന്നു പറയുന്നു. ഒരു പറ നിലത്തിൽ പത്തു പറ നെല്ല് ഉണ്ടായാൽ പത്തു മേനി വിളഞ്ഞു എന്നു പറയും. നിലത്തിൻെറ ഗുണവും വളത്തിൻെറ കൂടുതൽകുറവും അനുസരിച്ച് വിളവ് അധികമായോ കുറവായോ ഇരിക്കും.

നെല്ലുകൾ പല തരത്തിൽ ഉണ്ട്. ഒരേ തരം നെല്ലല്ല എല്ലാദേശങ്ങളിലും ഉണ്ടാകുന്നത്. ഒരു ദേശത്തു തന്നെ താഴ്ന്നനിലങ്ങളിലും മേട്ടുനിലങ്ങളിലും കൃഷി ചെയ്യുന്ന നെല്ലുകൾ ഒരേ തരത്തിലുള്ളവയല്ല. നിങ്ങൾക്കു എത്ര തരം നെല്ലുകൾ അറിയാം? അവയുടെ പേർ പറക.

---

പാഠം ൨൭.

## പരോപകാരം

കാലത്തിലർദ്ധം നിശയായ് കഴിഞ്ഞുപോം
ബാലനായ്ത്തന്നെ കുറഞ്ഞൊരിടകൾ പോം
ലീലാവിനോദത്തിലൊട്ടുനാൾ പോയിടും
ചേലിൽ വിദ്യാഭ്യാസകാലമങ്ങൊട്ടുനാൾ. ൧

കാര്യാദികളിൽ കഴിഞ്ഞുപോമൊട്ടുനാൾ
ഭാര്യാതനയസുഖങ്ങളിലൊട്ടുനാൾ
സ്നാനാശനാദിയിലൊട്ടുനേരം പോകും
ശോകരാഗാദിയിലൊട്ടു കഴിഞ്ഞുപോം. ൨

ഇങ്ങനെ പാർത്തു കണ്ടീടുന്നതുനേര-
മിങ്ങല്പമാത്രം സമയം ലഭിക്കുന്നു.

ഇത്തരമായതു സാത്തുക്കളേവരും
ചിത്തത്തിലോർത്തോർത്തു സൽഗതി നേടുവാൻ ൧൮

നാനാജനത്തിനും നന്മകൾ ചെയ്കയും
നാനാപ്രകാരേണ പുണ്യങ്ങൾ ചെയ്കയും
നല്ലതു ചൊല്ലിക്കൊടുക്കയും കേൾക്കയും
നല്ലതു ചെയ്കയും ചെയ്യിക്കയും തഥാ ൧൯

ഇത്തരം കാലം കഴിക്കുന്നു സന്തതം
ഇത്തരമായതു ചിത്തത്തിലോർക്കാതെ,
വമ്പരിൽ മുമ്പനായ ഡംഭാദി ദുർഗ്ഗുണ-
സമ്പൂർണ്ണനായ് ഞെളിഞ്ഞീടിൽ ഫലമെന്തേ? ൨൦

---

പാഠം ൨൯.

## പൂച്ച.



മനുഷ്യരോട് വളരെ ഇണക്കമുള്ള ഒരു ജന്തുവാണ് പൂച്ച. സാധാരണമായി പൂച്ചയെ വീടുകളിൽ വളർത്താറുണ്ട്. ആട്, പട്ടി മുതലായ വളർത്തുജന്തുക്കൾ മിക്കവാറും നമ്മുടെ ഭവനത്തിനു പുറത്താണു സഞ്ചരിക്കുന്നത്. എന്നാൽ അറപ്പുരയെന്നും അടുക്കളയെന്നും ഭേദം കൂടാതെ പൂച്ച നമ്മുടെ ഗൃഹത്തിൽ എല്ലായിടത്തും പെരുമാറുന്നു.

എലിയുടെ ഉപദ്രവമുള്ള വീടുകളിൽ പൂച്ചയെക്കൊണ്ടു വളരെ ഉപകാരമുണ്ട്. രാത്രിസമയം നമ്മുടെ ഭക്ഷണസാധനങ്ങൾ തട്ടിക്കൊണ്ടുപോകുന്നതിനും മററുമായി എലികൾ വരുമ്പോൾ പൂച്ച അവയെ പിടിച്ചു തിന്നുന്നു.

പൂച്ചയ്ക്കു് ഇരുട്ടത്തു നല്ലവണ്ണം കാണാൻ കഴിയും. നല്ല വെളിച്ചത്തു നോക്കിയാൽ അതിൻെറ ദൃഷ്ടികൾ വളരെ ചെറുതായിരിക്കുന്നതു് കാണാം. എന്നാൽ ഇരുട്ടത്തു പൂച്ചയുടെ കണ്ണുകൾ നല്ലവണ്ണം വികസിച്ചു തിളങ്ങിക്കൊണ്ടിരിക്കും. ഇതിനാലാണ് പൂച്ചയ്ക്കു രാത്രിയിൽ എലികളെയും മററും കാണാൻ കഴിയുന്നതു്.

പൂച്ചയെ അസഹ്യപ്പെടുത്താതെ അതിൻെറ ഉള്ളംകാലുകൾ പിടിച്ചുനോക്കുക. അവ വളരെ മൃദുവായിരിക്കുന്നു. പൂച്ചയുടെ കാലിൽ നഖങ്ങൾ തീരെ ഇല്ലെന്നു തോന്നും. എങ്കിലും അതിനെ വേദനപ്പെടുത്തുകയോ ഉപദ്രവിക്കുകയോ ചെയ്താൽ അതിൻെറ വിരലുകളുടെ അററത്തുനിന്നു കൂർത്ത നഖങ്ങൾ പൊന്തിവരുന്നതു കാണാം.

പൂച്ചയുടെ ഓരോ കാലിലും അഞ്ചു നഖങ്ങൾ വീതം ഉണ്ട്. ആവശ്യമുള്ളപ്പോൾ മാത്രം അവയെ വെളിയിലേക്കു നീട്ടുകയും, അല്ലാത്തപ്പോൾ അകത്തേക്കു വലിച്ചുകൊള്ളുകയും ചെയ്യുന്നു. അതിനാൽ പൂച്ച നടക്കുമ്പോൾ ഒട്ടുംതന്നെ ഒച്ചയുണ്ടാകുന്നില്ല. ഇങ്ങനെ ശ്രദ്ധമായി അടുത്തു ചെന്നു എലികളെയും മററും പിടികൂടാൻ പൂച്ചയ്ക്കു സാധിക്കുന്നു.

ഒരു പെൺപൂച്ച ഒരു തവണ മൂന്നും നാലും കുട്ടികളെ പ്രസവിക്കുന്നു. ജനിച്ചുകഴിഞ്ഞാൽ നാലഞ്ചു ദിവസത്തേക്കു പൂച്ചക്കുട്ടികൾ കണ്ണു തുറക്കുകയില്ല. അപ്പോൾ തള്ളപ്പൂച്ച അവയെ കടിച്ചെടുത്തുകൊണ്ടുപോകുന്നതു കാണാം. അല്പം വളന്ന പൂച്ചക്കുട്ടികൾ ഓടിച്ചാടിക്കളിക്കുന്നതു കാണാൻ വളരെ കൗതുകം ഉണ്ട്.

നാം ഭക്ഷിക്കുന്ന എല്ലാ സാധനങ്ങളും പൂച്ച തിന്നും. എങ്കിലും അതിനു പ്രിയമായ ആഹാരം പാലും മാംസവും ആകുന്നു.

---

## പാഠം ൩൦.

# കുറുക്കനും പൂച്ചയും.



ഒരു കാട്ടിൽവച്ച് യാദൃച്ഛികമായി കൂട്ടിമുട്ടിയ ഒരു കുറുക്കൻ പൂച്ചയോട് ഇങ്ങനെ പറഞ്ഞു. "നീ എത്ര ബുദ്ധിയില്ലാത്തവനാണ്! മനുഷ്യന്റെ എച്ചിൽ തിന്നുന്നതിന് നീ അവന്റെ വീട്ടിൽ കിടന്ന് എന്തെല്ലാം കഷ്ടപ്പാടുകൾ അനുഭവിക്കുന്നു. ഞാൻ അവന്റെ കോഴിയെയും പ്രാവിനെയും മററും പിടിച്ചു തിന്നു സുഖമായി കാലക്ഷേപം ചെയ്യുന്നു. അവന് എന്നെ കാണാൻ പോലും കിട്ടുകയില്ല. ഇതെല്ലാം എന്റെ ബുദ്ധികൗശലം കൊണ്ടാണ്."

പൂച്ച—നിനക്കു വളരെ കൗശലങ്ങൾ അറിയാമെന്നു കേട്ടിട്ടുണ്ട്. എനിക്കുംകൂടി വല്ലതും പറഞ്ഞുതരാമോ? എനിക്ക് ഒരു വിദ്യയേ വശമുള്ളു.

കുറുക്കൻ—അതെന്താണെന്നു കേൾക്കട്ടെ.

പൂച്ച—ശത്രുക്കൾ എന്നെ പിടികൂടാൻ ഞാൻ ഇടംകൊടുക്കയില്ല. പിടികൂടുമെന്നു കണ്ടാൽ അടുത്ത മരത്തിൽ ഓടിക്കേറിക്കളയും.

കുറുക്കൻ—അതു വളരെ പ്രയാസമുള്ള വിദ്യയാണ്. എനിക്ക് അതറിയാൻ പാടില്ല. എന്നാൽ അതിനെക്കാൾ എളുപ്പത്തിൽ രക്ഷപ്പെടാനുള്ള അനേകം കൗശലങ്ങൾ എനിക്കു വശമുണ്ട്.

ഇങ്ങനെ അവർ പറഞ്ഞുകൊണ്ടു നില്ക്കുമ്പോൾ ഒരു വേട്ടക്കാരൻ പട്ടികളോടുകൂടി ആ കാട്ടിൽ വന്നെത്തി. വേട്ടനായ്ക്കൾ കുരച്ചുകൊണ്ട് അവരുടെ നേർക്ക് ഓടിച്ചെന്നു. പൂച്ച ഒരു നിമിഷത്തിനിടയിൽ ഒരു മരത്തിന്റെ മുകളിൽ ഓടിക്കയറി, അതിന്റെ ഇലകൾക്കിടയിൽ ഒളിച്ചു. സൂത്രക്കാരനെന്നു ഭാവിച്ചിരുന്ന കുറുക്കനു തൽക്കാലം ഒരു സൂത്രവും തോന്നിയില്ല. പട്ടികൾ അവനെ പിടികൂടി കടിച്ചുകൊല്ലുകയും ചെയ്തു.

പല കാര്യങ്ങളെപ്പററി അല്പമായി അറിയുന്നതിനെക്കാൾ ഒരു സംഗതി നല്ലപോലെ അറിയുന്നതു കൂടുതൽ പ്രയോജനകരമായിരിക്കും.

---

പാഠം ൩൧.

# നായ്.

നമ്മുടെ വീട്ടിൽ കാവൽ കിടക്കും
നായൊരു നല്ല മൃഗം
നമ്മെക്കാണുന്നളവല്ലു കാട്ടും
നന്ദി മറക്കാമോ? ൧

വല്ലതുമൊന്നു കൊടുക്കും പുരുഷനെ
വളരെബ്ബഹുമാനം
വാലും പൊക്കിക്കൊണ്ടവൻടെ മേൽ
വന്നിട്ടുടൻ കേറും. ൨

പറെറത്താണു നിലത്തു കിടക്കും
പരിചോടെഴുനല്ക്കും
കാലും കയ്യും കനിവൊടു നക്കും
കരുണം വിളി കൂട്ടും. ൩

കൂരിരുളായാൽ പരിചാരകരുടെ
കൂർക്കംവിളി കേൾക്കാം
കൂസീടാതെയുറക്കമൊഴിപ്പതു
ഗുണമെഴുമിപ്പാവം. ൪

തന്നുടെ യജമാനനു വേണ്ടീട്ടു
തന്നുയിരും നൽകും
മരണംവരെയും നന്ദിയെഴുന്നവർ
മററാരിതുപോലെ? ൫

---

## പാഠം ൩൨.

# നരിച്ചീർ.



കുട്ടികളേ, ഞാൻ പറക്കുന്നതു കണ്ടിട്ടു ഞാൻ ഒരു പക്ഷിയാണെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടായിരിക്കാം. എന്നാൽ അതു ശരിയല്ല. പക്ഷിയുടെയും മൃഗത്തിൻെറയും രൂപം കലൎന്നുള്ള ഒരു വിചിത്രജന്തുവാണു ഞാൻ.

ഞാൻ പറക്കുന്നുണ്ടെങ്കിലും എൻെറ ചിറകു പക്ഷിയുടെ ചിറകുപോലെ അല്ല. പക്ഷിയുടെ ചിറകിന്മേൽ തൂവലുണ്ടു്. എൻെറ ചിറകു നോക്കുവിൻ, ഇതിന്മേൽ തൂവലില്ല. ഇതു നേൎത്ത തോലാണു്. എൻെറ ശരീരം മൃദുവായ രോമംകൊണ്ടു മൂടിയിരിക്കുന്നു. രോമമുള്ള പക്ഷികളെ നിങ്ങൾ കണ്ടിട്ടുണ്ടോ?

പക്ഷികൾക്ക ചുണ്ട് ഉണ്ടെന്നു നിങ്ങൾക്ക അറിയാമല്ലോ. എനിക്ക ചുണ്ടില്ല. നിങ്ങൾക്കുള്ളതുപോലെ എനിക്ക വായും, വായിൽ ചെറിയ പല്ലുകളും ഉണ്ട്. എങ്കിലും എൻെറ മുഖം നിങ്ങളുടെ മുഖംപോലെ അല്ല. അതു് ഏകദേശം ചുണ്ടെലിയുടെ മുഖംപോലെയാണ്.

പക്ഷികൾക്ക ചെവി ഉണ്ടെങ്കിലും നിങ്ങൾ അതു കണ്ടിരിക്കയില്ല. തലയുടെ ഇരുവശത്തും ഉള്ള ചെറിയ ദ്വാരങ്ങളാണ് അവയുടെ ചെവികൾ. എൻെറ ചെവി നോക്കുവിൻ. തലയുടെ ഇരുവശത്തും അതു് എത്ര ഭംഗിയായി ഉയൎന്നു നിൽക്കുന്നു.

പക്ഷികൾക്കു രണ്ടു കാലേയുള്ളു. എനിക്കു മൃഗങ്ങൾക്കുള്ളതുപോലെ നാലു കാലുണ്ട്. എങ്കിലും മൃഗങ്ങളും പക്ഷികളും നടക്കുന്നതുപോലെ എനിക്ക നടക്കാൻ പാടില്ല. എൻെറ പിൻകാലിൽ നീളമുള്ള നഖങ്ങൾ ഉണ്ട്. ഈ നഖങ്ങൾകൊണ്ടാണ് ഞാൻ ഈ കമ്പിൽ പിടിച്ചു തൂങ്ങിക്കിടക്കുന്നതു്.

നടക്കാൻ കഴിവില്ലാത്തതിനാൽ ഞാൻ ഒരിക്കലും നിലത്തു സഞ്ചരിക്കാറില്ല. ആകാശത്തിൽ പറക്കുക മാത്രമാണ് എൻെറ സഞ്ചാരം. പറക്കാത്തപ്പോൾ ഞാൻ മുകളിൽ എവിടെയെങ്കിലും തൂങ്ങിക്കിടക്കും.

സാധാരണമായി മൃഗങ്ങളും പക്ഷികളും പകലാണു സഞ്ചരിക്കുന്നതു്. എനിക്ക പകൽ കണ്ണു കാണാൻ പാടില്ല. അതിനാൽ പകൽ മുഴുവൻ ഞാൻ ഇങ്ങനെ കിടക്കുകയേ ഉള്ളു. ആൾസഞ്ചാരമില്ലാത്ത കെട്ടിടങ്ങളിൽ തട്ടിൻപുറത്തു് എൻെറ വകക്കാരെ ധാരാളം കാണാം.

ഇരുട്ടാകുമ്പോൾ എൻെറ കണ്ണു നല്ലവണ്ണം തെളിയും. അപ്പോൾ ഞാൻ വെളിയിൽ ഇറങ്ങി പറന്നു തുടങ്ങും. ഇരുട്ടത്തു ഞാൻ പറക്കുന്നതിൻെറ വേഗം കാണേണ്ടതാണ്. അപ്പോൾ ആകാശത്തിൽ പറക്കുന്ന ചെറിയ പ്രാണികളെ ഞാൻ പിടിച്ചുതിന്നും. പിടിക്കുന്നതും തിന്നുന്നതും പറക്കുന്നതിനിടയിൽ തന്നെ.

ഞങ്ങളുടെ ജാതിയിൽ വലിയ ഒരു തരക്കാർ ഉണ്ടു്. അവരെ വാവൽ എന്നു വിളിക്കുന്നു. അവർ പകൽ മുഴുവൻ മരക്കൊമ്പുകളിൽ തൂങ്ങിക്കിടക്കും. രാത്രിയിൽ അങ്ങുമിങ്ങും പറന്നുചെന്നു പഴങ്ങൾ തിന്നും.

---

പാഠം ൩൩.

# വാവൽ.

ഖഗവും മൃഗവും രണ്ടു
വകു തൻ മററിനങ്ങളും
പകയായ് പണ്ടഹങ്കാര-
ത്തികവാൽ പോർ തുടങ്ങിനാർ. ൧

ശണ്ഠ വർദ്ധിച്ചു വർദ്ധിച്ചു
രണ്ടു കൂട്ടത്തിലും തുലോം
പണ്ടില്ലാതുള്ള നാശങ്ങ-
ളുണ്ടായി പല മട്ടിലും. ൨

ഒന്നാമത്തു ഖഗങ്ങൾക്കു
വന്നുകൂടി മഹാജയം,
അന്നേരമവിടെച്ചെന്നീ-
വണ്ണം വാവല്വ ചൊല്ലിനാൻ: ൩

"പ്രിയസോദരരേ, പോരിൽ
ജയമാൎന്നോരു നമ്മളെ
ഭയമോടാദരിച്ചീടും
സ്വയമേവരുമെപ്പോഴും. ൪

ചിറകുണ്ടു പറക്കാനു-
മറിയാം പക്ഷിയാണു ഞാൻ
ചെറുതീ മൃഗജാതിക്കു
ചിറകുണ്ടോ? പറക്കുമോ?" ൫

കേവലം വാവലിൻവാക്യ-
മീവിധം കേട്ടു പക്ഷികൾ
ഏവരും ബഹു സന്തോഷ-
ഭാവമോടേവമോതിനാർ: ൬

"വന്നാലുമരികിൽ കാൎയ്യം
ചൊന്നാലും പ്രിയവാവലേ!
ഇന്നുതൊട്ടു നമുക്കെല്ലാ-
മൊന്നായ് നന്നായി വാണിടാം." ൭

ഉണ്ടായി സമരം വീണ്ടും
രണ്ടു ജാതിക്കുമെങ്കിലും
രണ്ടാമത്തു മൃഗങ്ങൾക്കാ-
ണുണ്ടായതു മഹാജയം. ൮

അന്നാ മൃഗസമീപത്തിൽ
ചെന്നാ വാവലനന്തരം
നിന്നാൻ തൻ പല്ലു കാണിച്ചു
ചൊന്നാൻ നയവിശാരദൻ: ൯

"പല്ലുണ്ടോ പക്ഷിജാതിക്കു
ചൊല്ലുവിൻ മൃഗമാണു ഞാൻ
ഇല്ല മേ കൊക്കു ഞാൻ പക്ഷി-
യല്ല, നാമൊക്കെയൊന്നുതാൻ." ൧൦

നല്ലതല്ലിനിയും തമ്മിൽ-
ത്തല്ലിയാലെന്നറിഞ്ഞവർ
എല്ലാരും സന്ധിയായപ്പോൾ
വല്ലാതായ് വാവലക്ഷണം. ൧൧

പെരുകും തോൽവിയാൽ വാവൽ
പുറമേ രാത്രി മാത്രമേ
വരുമാറുള്ളു നാണിച്ചു
മരുവും പകലൊക്കെയും. ൧൨

നേരും നെറിയുമില്ലാത്തു-
ള്ളോരു ജീവരീതിയാൽ
ചേരുമോരോ ദുരാപത്തും
പോരായ്മകളുമിങ്ങനെ. ൧൩

---

പാഠം ൩൮.

# ബാലനായ വാഷിംഗ്ടൺ.

അമേരിക്കാദേശത്തു വാഷിംഗ്ടൺ എന്നു പേരായ ഒരു കുട്ടി ഉണ്ടായിരുന്നു. വീട്ടിലേ തോട്ടത്തിൽ ചെറിയ കൃഷിവേലകൾ ചെയ്യാൻ വാഷിംഗ്ടനു വളരെ ഉത്സാഹം ഉണ്ടായിരുന്നു. അതു കണ്ടു സന്തോഷിച്ച വാഷിംഗ്ടന്റെ അച്ഛൻ ഒരു ദിവസം മകനു് ഒരു കൈക്കോടാലി സമ്മാനം കൊടുത്തു. അതു കിട്ടിയപ്പോൾ വാഷിംഗ്ടനു് അളവില്ലാത്ത സന്തോഷമുണ്ടായി.

അന്നു വൈകുന്നേരം പള്ളിക്കൂടം പിട്ടു. ഉടനേ വാഷിംഗ്ടൺ വീട്ടിൽ ഓടിവന്നു കോടാലി കയ്യിലെടുത്തു. അതിന്റെ മിനുസവും മൂർച്ചയും എന്തുപറയാം. അതിന്റെ പിടിയായിരുന്നു ഏററവും മനോഹരം.

'ഈ കോടാലികൊണ്ടു വെട്ടിയാൽ എന്തും മുറിക്കാം' എന്നു പറഞ്ഞുകൊണ്ടു വാഷിംഗ്ടൺ കോടാലിയുമായി തോട്ടത്തിലേക്കു് ഓടി. അവിടെ ഒരു ചെറിയ വൃക്ഷം ഭംഗിയായി വളൎന്നുതഴച്ചുനിന്നിരുന്നു. കോടാലിയുടെ മൂച്ച് അതിൽത്തന്നെ പരീക്ഷിക്കണമെന്നു നിശ്ചയിച്ച് വാഷിംഗ്ടൺ അതിന്റെ കൊമ്പുകൾ ഓരോന്നായി വെട്ടിയിട്ടു. അതു വാഷിംഗ്ടന്റെ അച്ഛൻ വളരെ വാത്സല്യത്തോടെ വളൎത്തിവന്ന ഒരു വൃക്ഷമായിരുന്നു.

അന്നു വൈകുന്നേരം വാഷിംഗ്ടന്റെ അച്ഛൻ പതിവുപോലെ തോട്ടത്തിൽ ചെന്നു നോക്കി. താൻ

ലാളിച്ച വളൎത്തിവന്ന വൃക്ഷം ആരോ മുറിച്ചു തള്ളിയിരിക്കുന്നതു കണ്ടപ്പോൾ അദ്ദേഹത്തിനു കോപം സഹിക്കാൻ പാടില്ലാതെയായി. വേലക്കാരനെ വിളിച്ച് 'ആരാണ് ഈ ദ്രോഹം ചെയ്തതു്' എന്നു ചോദിച്ചപ്പോൾ അവൻ മറുപടി ഒന്നും പറഞ്ഞില്ല. വാഷിംഗ്ടനാണു കുററക്കാരൻ എന്നു് ആ വേലക്കാരനും അറിഞ്ഞിരുന്നില്ല. താൻ ചെയ്ത കുററത്തിനു് അച്ഛൻ വേലക്കാരനെ ശാസിക്കുന്നതായി കേട്ടപ്പോൾ വാഷിംഗ്ടൺ അച്ഛൻെറ അടുക്കൽ ചെന്നു് ഇപ്രകാരം പറഞ്ഞു: "അച്ഛാ, ഞാൻ നേരു പറയാം. വേലക്കാരനെ ശിക്ഷിക്കേണ്ട. അച്ഛൻ തന്ന കോടാലിയുടെ മൂൎച്ച നോക്കുന്നതിനായി ഞാൻതന്നെയാണു് ഈ മരക്കൊമ്പുകൾ വെട്ടിയിട്ടതു്."

അദ്ദേഹത്തിൻെറ കോപം തണുത്തുപോയി. അദ്ദേഹം പുത്രനെ കെട്ടിപ്പുണൎന്നുകൊണ്ടു് ഇങ്ങനെ പറഞ്ഞു: 'നീ നേരു പറഞ്ഞതുകൊണ്ടു് എനിക്കു വളരെ സന്തോഷമായി. ഈ തോട്ടത്തിലുള്ള വൃക്ഷങ്ങൾ മുഴുവൻ നശിച്ചാലും നീ ഒരു അസത്യം പറഞ്ഞാൽ ഉണ്ടാകുന്നതുപോലെയുള്ള വ്യസനം എനിക്കുണ്ടാകുന്നതല്ല.'

ഈ ബാലനാണു് പിന്നീടു് അമേരിക്കയിലെ നായകനായി പ്രസിദ്ധിനേടിയ വാഷിംഗ്ടൺ. അമേരിക്കാക്കാർ അദ്ദേഹത്തിൻെറ നാമം ബഹുമാനത്തോടും സ്നേഹത്തോടും സ്മരിച്ചുവരുന്നു.

---

പാഠം ൩൯.

# കുയിലും ചെന്നായും.

ഒരു മരത്തിൻെറ മുകളിൽ ഒരു കുയിലും മൂട്ടിൽ ഒരു ചെന്നായും പാർത്തിരുന്നു. അവർ വളരെക്കാലം അന്യോന്യം സ്നേഹമായിരുന്നു. കുയിലിനു പറക്കാംവുന്നതിനാൽ സ്നേഹിതനെ പേടിക്കേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. ഒരു ദിവസം ചെന്നായ് കുയിലിനോടു പറഞ്ഞു: "സ്നേഹിത, ഞാൻ ഇവിടെനിന്നു പോകയാണ. ഇവിടെ എങ്കിലും സമാധാനമായി കഴിക്കാമെന്നു വിചാരിച്ചു ഇത്ര നാളും കാത്തിരുന്നു. ഇവിടെയും തരമില്ല. മനുഷ്യരും പട്ടികളും ഒരുപോലെ അസത്തുക്കൾ. എത്രതന്നെ ക്ഷമിച്ചാലും അവരോടു ശണ്ഠകൂടാതെ നിർവാഹമില്ല."



കുയിൽ—നിങ്ങൾ വളരെ ദൂരത്താണോ പോകുന്നതു ?

ചെന്നായ്—അതേ, ഞാൻ പോകുന്ന ദിക്കിൽ എല്ലാ യ്പോഴും സമാധാനവും സുഖവും തന്നെ. അവിടെ മനുഷ്യർ ആട്ടിൻകുട്ടികളെപ്പോലെ ശാന്തരാണ. പട്ടികൾ കുരയ്ക്കുകപോലും ചെയ്യുയില്ല. കലഹമെന്നതു് അവിടെ കേൾക്കാനേ ഇല്ല. അങ്ങനെയുള്ള ദിക്കിൽ എത്ര സുഖം! അവിടെ ചെന്നാൽ പകൽ മുഴുവൻ ശത്രുക്കളെ പേടിക്കേണ്ട. ഞാൻ പോയാൽ സ്നേഹിതൻ എന്നെ ഓർമ്മിച്ചു കൊള്ളണേ!

കുയിൽ—അവിടെയെങ്കിലും നിങ്ങൾക്കു സുഖമുണ്ടാകട്ടെ. എന്നാൽ ഒരു കാൎയ്യം എന്നോടു പറയണം. അവിടെ ചെന്നാൽ ഭയങ്കരമായ ഈ പല്ലുകളും പഴയ നടപടികളും നിങ്ങൾ ഉപേക്ഷിക്കുമോ?

ചെന്നായ്—അതെല്ലാം ഉപേക്ഷിക്കയോ? ഭേഷ്! അതൊന്നും ഒരിക്കലും ഉപേക്ഷിക്കാൻ പാടില്ല.

കുയിൽ—എന്നാൽ ഇവിടത്തേക്കാൾ നിങ്ങൾക്കു് അവിടം ഒട്ടും മെച്ചമായിരിക്കയില്ല. അവിടെയും ഗതി ഇതുതന്നെ.

ദുഷ്ടന്മാർ തങ്ങളുടെ ആപത്തിനെല്ലാം കാരണം മററുള്ളവരാണെന്നു വിചാരിക്കുന്നു. അവർക്കു് ഒരുത്തരോടും ദയവില്ല. മററുള്ളവർക്കു ദയവില്ലെന്നു് ആവലാതി പറയുകയും ചെയ്യും.

---

പാഠം ൩൯.

# നാളെയാകട്ടെ.

നാളെയാമെന്നങ്ങൊരു നേരവും നിനയാതെ
നാഴികപോകുന്തോറും കാലങ്ങൾ കഴിഞ്ഞുപോം;
കാലങ്ങൾ കഴിയുമ്പോൾ കാലൻമണഞ്ഞീടും
കാലന്റെ വരവിനു നാളേതെന്നറിയാമോ? ൪

കാലുനാഴികപോലും കാലങ്ങൾ കളയാതെ
കാലകാലനെ ഭജിച്ചീടുക നിരന്തരം.
അജ്ഞരാം ജനങ്ങളോടൊത്തു നീ വസിക്കാതെ
പ്രാജ്ഞരായുള്ളോരുടെ ചേർച്ചയുമുണ്ടാകേണം. ൮

മഞ്ജുളതരമായ മന്ദിരങ്ങളുമെല്ലാം
ഒന്നുമേ വരാ മരണാന്തികേ ഒരുവനും;
ധർമ്മവുമധർമ്മവുമെന്നിവരിരുവരു-
മെന്നിയേ സഹായം മററില്ലൊരുവനും തദാ. ൧൨

ഉടുത്ത വസ്ത്രംപോലുമെടുപ്പാൻ കഴിവരാ
തടിച്ച ദേഹംകൂടെ കിടക്കെന്നതേ വരൂ. ൧൪

പാഠം ൩൧.

# കുതിര.



അപ്പു—ചേട്ടാ! ഇതാണോ അച്ഛൻ ഇന്നലെ വാങ്ങിയ കുതിര? ഇതിന്നു നമ്മുടെ വെള്ളപ്പശുവിനെക്കാൾ പൊക്കമുണ്ടല്ലോ?

ചെല്ലപ്പൻ—അതേ, കുതിരയ്ക്കു പശുവിനെക്കാൾ പൊക്കം കൂടും.

അപ്പു—എങ്കിലും അതിന്നു കാളയെപ്പോലെ വണ്ണമില്ല.

ചെല്ലപ്പൻ—ശരി തന്നെ. എന്നാൽ അപ്പുവിനു അതിൻെറ കാൎയ്യം നല്ലവണ്ണം മനസ്സിലായിട്ടുണ്ടോ? കാളയുടെ ഉടൽ വല്ലാതെ തടിച്ചു തൂങ്ങിക്കിടക്കും. കുതിരയ്ക്കു അതുപോലെ വണ്ണമില്ലെങ്കിലും, അതിൻെറ ഉടൽ എങ്ങനെ ഉറച്ചു ബലമായിരിക്കുന്നു എന്നു നോക്കുക. അതിൻെറ കാലിനു കാളയുടെ കാലിനെക്കാൾ നീളവും കൂടും.

അപ്പു—അതുകൊണ്ടെന്താ വിശേഷം?

ചെല്ലപ്പൻ—അതുകൊണ്ടാണു കുതിര കാളയെക്കാൾ വേഗത്തിൽ ഓടുന്നതു്. കാളയ്ക്കു് തടിച്ച ഉടലുള്ളതുകൊണ്ടു് അത്ര വേഗത്തിൽ ഓടാൻ സാധിക്കയില്ല.

അപ്പു—ചേട്ടാ, കുതിരയ്ക്കു കൊമ്പിനു പകരം ചെവിയാണോ തലയുടെ ഇരു വശത്തും മേല്പോട്ടു് ഉയൎന്നു നില്ക്കുന്നതു്?

ചെല്ലപ്പൻ—അതേ, കുതിരയ്ക്കു കാളയെപ്പോലെ കൊമ്പില്ല. ആകട്ടെ, അപ്പു കുതിരയുടെ വാലു നോക്കൂ. അതു കാളയുടെ വാൽപോലെയാണോ?

അപ്പു—അല്ലല്ല. കാളയുടെ വാലിന് ഇതിനെക്കാൾ വളരെ നീളമുണ്ടു്. എങ്കിലും അതിൻെറ അററത്തു മാത്രമേ നീണ്ട രോമങ്ങൾ ഉള്ളു. കുതിരയുടെ വാൽ മുഴുവനും രോമങ്ങൾ വളൎന്നു മൂടിക്കിടക്കുന്നതിനാൽ കാണാൻ വളരെ അഴകായിരിക്കുന്നു.

ചെല്ലപ്പൻ—കുതിരയുടെ കഴുത്തിലും രോമങ്ങൾ ഭംഗിയായി വളൎന്നു കിടക്കുന്നതു് അപ്പു കാണുന്നുണ്ടോ?

അപ്പു—ശരി തന്നെ. എങ്കിലും കുതിരയെക്കൊണ്ടു കാളയെപ്പോലെ ഉപയോഗമുണ്ടോ? കാളയെ ഉഴുന്നതിനും വണ്ടി വലിപ്പിക്കുന്നതിനും നാം ഉപയോഗിക്കുന്നുണ്ടല്ലോ?

ചെല്ലപ്പൻ—കുതിരകൾ ധാരാളമുള്ള ദേശങ്ങളിൽ ഉഴുന്നതിനും അവയെ ഉപയോഗിക്കാറുണ്ടു്. ഇവിടെ അത്ര ധാരാളമായി കുതിരകൾ ഇല്ലാത്തതിനാൽ വണ്ടിയിൽ കെട്ടുന്നതിനും സവാരിക്കും മാത്രമേ നാം കുതിരയെ ഉപയോഗിക്കാറുള്ളൂ. കുതിരപ്പുറത്തു കയറി സവാരി ചെയ്യുന്നതു് വളരെ ഉത്സാഹം തോന്നിക്കുന്ന വിനോദവും സുഖകരമായ വ്യായാമവും ആകുന്നു.

അപ്പു—ഇതിനു പുല്ലു മാത്രം തീററികൊടുത്താൽ മതിയോ?

ചെല്ലപ്പൻ—പോരാ. കുതിരയുടെ മുഖ്യമായ ആഹാരം മുതിരയാണു്. ദിവസം രണ്ടു പ്രാവശ്യമെങ്കിലും അതിനു മുതിര കൊടുക്കാറുണ്ടു്. മററു സമയങ്ങളിൽ അതു പുല്ലു തിന്നുന്നു.

അപ്പു—കാള കുത്തുന്നതുപോലെ ഇതു നമ്മെ കുത്തുകയില്ലല്ലോ?

ചെല്ലപ്പൻ—അതു ശരിതന്നെ. എങ്കിലും കുതിരയെ ഉപദ്രവിച്ചാൽ അതു ചവിട്ടുകയും കടിക്കുകയും ചെയ്യും. അതിനോടു വേണ്ടപോലെ പെരുമാറിയാൽ അതു നമ്മോടും വളരെ ഇണങ്ങിയിരിക്കും.

---

പാഠം ൩൧.

# അറബിയും കുതിരയും.



ഒരു അറബിക്കു് ഒരു കുതിരയുണ്ടായിരുന്നു. ആ കുതിര ജനിച്ചപ്പോൾ മുതൽ അയാൾ അതിനെ വളരെ സ്നേഹത്തോടെ വളർത്തിവന്നു. ഒരിക്കലും അതിനെ പിടിച്ചുകെട്ടുകപോലും ചെയ്തിരുന്നില്ല. അതിനാൽ കുതിരയ്ക്കു അറബിയോടും വളരെ സ്നേഹമായിരുന്നു. അറബി വിളിച്ചാൽ ആ മൃഗം അടുക്കൽ ഓടിച്ചെല്ലും. അയാൾ പറയുന്നതു് എല്ലാം അതു് അനുസരിക്കും.

ഈ അറബി ഒരു മൈതാനത്തിൽ കൂടാരം അടിച്ചാണു പാർത്തിരുന്നതു്. ഒരു ദിവസം രാത്രി അയാൾ കൂടാരത്തിൽ കിടന്നുറങ്ങുമ്പോൾ ശത്രുക്കൾ വന്നു് അയാളെ പിടിച്ചുകെട്ടിക്കൊണ്ടുപോയി. അവർ അയാളുടെ കുതിരയെയും കൂടെക്കൊണ്ടുപോയി.

അയാളുടെ കൈകാലുകൾ കെട്ടി അവർ കൂടാരത്തിൽ ഇട്ട് അയാളെ സൂക്ഷിച്ചു. പിറേറദിവസം രാത്രിയിൽ ശത്രുക്കൾ ഉറക്കമായപ്പോൾ കുതിര യജമാനൻെറ അടുക്കൽ ചെന്നു. കൈകാലുകൾ കെട്ടിയിരുന്നതിനാൽ അറബിക്ക് അനങ്ങാൻ പാടില്ലായിരുന്നു.

ബുദ്ധിയുള്ള ആ കുതിര അയാളുടെ അരപ്പട്ടയിൽ കടിച്ചെടുത്തുംകൊണ്ട് ഓടി. വളരെ ദൂരം വഴി കടന്ന് അയാളുടെ ബന്ധുക്കളും സ്നേഹിതന്മാരും പാർത്തിരുന്ന ഒരു സ്ഥലത്തെത്തി. കുതിര ചുമട് അവരുടെ മുൻപിൽ വച്ച് അവിടെ വീണു ചാവുകയും ചെയ്തു.

തടിച്ച ഒരു മനുഷ്യനെ പുറത്തു കേററിക്കൊണ്ടു വളരെ ദൂരം ഓടാൻ കുതിരയ്ക്കു കഴിയും. എന്നാൽ ഒരാളെ കടിച്ചു തൂക്കിക്കൊണ്ട് ഓടുന്നത് അതിനു എളുപ്പമല്ല.

സ്നേഹിച്ചു വളർത്തുന്നവർക്കുവേണ്ടി കുതിര ജീവനെക്കൂടി ഉപേക്ഷിക്കും.

---

പാഠം ൩൯.

## അരിവയ്പുകാർ.

"വെള്ളം പോരാ വെള്ളമൊഴിപ്പാൻ
കള്ളന്മാരവരെങ്ങിഹ പോയി?
ചെമ്പുകളിനിയുമൊരൻപതു വേണം
ചെമ്പുകിടാരം മുൻപിൽ വരേണം

ഉൗഴക്കാരേ! പാഴന്മാരേ!
വാഴയ്ക്കായിതു മതിയാകില്ല.
മുപ്പറകൊള്ളും കട്ട നിറച്ചിനി
ഉപ്പേരിക്ക നുറുക്കീടേണം. ൮

മാങ്ങക്കാടി ചമയ്ക്കണമെന്നാൽ
തേങ്ങയരച്ചതു മതിയാകില്ല."
ഇങ്ങനെ പലതു പറഞ്ഞുംകൊണ്ടു
ഭംഗിയൊടങ്ങു പചിച്ചു തുടങ്ങി. ൰൨

അഞ്ചെട്ടാളുകൾ കൂടീട്ടങ്ങൊരു
സഞ്ചിയഴിച്ചു മുറുക്ക തുടങ്ങീ.
"തൂക്കപുകേല തരിമ്പില്ലാഞ്ഞു ന-
മുക്കു മുറുക്കിനു സുഖമില്ലേതും; ൰൬

"പാക്കും വെററിലയുണ്ടെന്നാകിൽ
തൂക്കം നോക്കണമെന്നുടെ കുഴലിൽ";
"തന്നുടെ കുഴലിൽ പുകയിലയെന്നതു
മുന്നം ഞാനോ കണ്ടിട്ടില്ല; ൨൦

വെററില പററാൻഒള്ളൊരുപായം
മുററുമതേതും നമ്മോടു കൂടാ."
"തന്നെപ്പോലെ കണ്ടതു പററി-
ത്തിന്നു മുടിക്ക നമുക്കില്ലേതും" ൨൪

"തിന്നുമുടിക്കും ഞാനെന്നിങ്ങനെ
വന്നു പറഞ്ഞാലടിയും കൊള്ളും." ൨൬

---

പാഠം ൪൦.

# കൃഷിക്കാരനും കീരിയും

ഒരു വയലിന്റെ അരികിൽ മാളം തീൎത്തു ഒരു കീരിയും അതിന്റെ കുഞ്ഞുങ്ങളും പാൎത്തിരുന്നു. വയലിലേ നെല്ലു പഴുത്തു കൊയ്യുന്നതിനുള്ള സമയമായി. മനുഷ്യരുടെ ഉപദ്രവം ഉണ്ടാകുമെന്നു കീരി ഭയപ്പെട്ടു തുടങ്ങി.

തീററി കൊണ്ടുവരുന്നതിനായി ഒരു ദിവസം കാലത്തു് പതിവുപോലെ കീരി വെളിയിൽ പോകാൻ തുടങ്ങി. അപ്പോറം അതു കുഞ്ഞുങ്ങളോട്ട് ഇങ്ങനെ പറഞ്ഞു: "ഇവിടെ മനുഷ്യർ വന്നു് എന്തെങ്കിലും പറയുന്നതായാൽ, നിങ്ങറം അതു സൂക്ഷിച്ചു കേട്ടു് എന്നോടു പറയണം."

കീരി വൈകുന്നേരം തിരിച്ചു വന്നപ്പോറം കുഞ്ഞുങ്ങറം പറഞ്ഞു: 'അമ്മേ! ഇന്നു വയലിന്റെ ഉടമസ്ഥനും അയാളുടെ മകനും വന്നിരുന്നു. നെല്ലു പഴുത്തിരിക്കുന്നതിനാൽ നാളെത്തന്നെ കൊയ്തുതരുന്നതിന് അയൽക്കാരോടു പറയണമെന്നു് അവർ പറയുന്നതു കേട്ടു.''

,,അത്രയേ ഉള്ളല്ലോ! അതുകൊണ്ടു ഭയപ്പെടാനില്ല'', എന്നു തള്ളക്കീരി പറഞ്ഞു.

പിറേറദിവസവും തള്ളക്കീരി വെളിയിൽ പോയി തിരിച്ചു വന്നപ്പോറം കുഞ്ഞുങ്ങറം ഇപ്രകാരം പറഞ്ഞു 'അമ്മേ! ഇന്നും അവർ വന്നിരുന്നു. അയൽക്കാർ വരാ

ത്തതിനാൽ നാളെ കൊയ്യുന്നതിന്ന ബന്ധുക്കളോട്ട പറയണമെന്ന തീർച്ചയാക്കിയിരിക്കുന്നു. ഇനി നമുക്കു ഇവിടെനിന്നു മാറാൻ നോക്കണം."

"ഇതുകൊണ്ടും ഭയപ്പെടാനില്ല" എന്നു തള്ളക്കിളി പറഞ്ഞു.

മൂന്നാം ദിവസം വൈകുന്നേരം തള്ളക്കിളി തീററിയുംകൊണ്ടു വന്നപ്പോൾ കുഞ്ഞുങ്ങൾ പറഞ്ഞു: "അമ്മേ! ഇന്നും അവർ വന്നിരുന്നു. നെല്ല പഴുത്തു കൊഴിഞ്ഞു പോകുന്നു. അയൽക്കാരും ബന്ധുക്കളും അവരെ സഹായിക്കുന്നില്ല. അതിനാൽ നാളെ അവർതന്നെ വന്നു നിലം കൊയ്യുമെന്നാണ് ഇന്നു പറഞ്ഞത്."

ഇതു കേട്ടപ്പോൾ തള്ളക്കിളി പറഞ്ഞു: "ഇനി നാം ഉപേക്ഷ കാണിക്കരുത്. അവരുടെ കാര്യം അവർതന്നെ നോക്കാൻ തീർച്ചയാക്കിയിരിക്കുന്നു. അതിനാൽ നാളെത്തന്നെ കൊയിത്തു കാണും. നമുക്ക് അതിന്നു മുമ്പിൽ ഇവിടെനിന്നു മാറണം."

തൻെറ കാര്യം താൻതന്നെ നോക്കണം. "തനിക്കു താനും പുരയ്ക്കു തൂണും" എന്നാണല്ലോ പഴഞ്ചൊല്ല്.

---

പാഠം ൪൧.

## ബുദ്ധിയുള്ള ബാലൻ.

ഒരു രാജ്യത്ത് ഒരു രാജാവ് ഉണ്ടായിരുന്നു. ഒരു ദിവസം അദ്ദേഹം പ്രഭാതത്തിൽ ഉണർന്നു മാളികയുടെ

ജന്നലിൽക്കൂടിറോഡിലേക്കു നോക്കി. അപ്പോൾ പാവ പ്പെട്ട ഒരു കുട്ടി വഴിയിൽക്കൂടി പോകുന്നതു കണ്ടു.

ഉടൻതന്നെ രാജാവു മാളികയിൽനിന്നു താഴെ ഇറ ങ്ങിയപ്പോൾ കോണിപ്പടിയിൽ തട്ടി അദ്ദേഹത്തിന്റെ കാലിൽ സ്വല്പം വേദനയുണ്ടായി. അതിനാൽ കണി കണ്ട ബാലന്റെ പേരിൽ രാജാവിനു വളരെ കോപം തോന്നി. അദ്ദേഹം ഭൃത്യനെ വിളിച്ച് ആ ബാലനെ പിടിച്ചു കൊണ്ടുവരാൻ കല്പിച്ചു.

ശേവുകക്കാരൻ വേഗത്തിൽ താഴെ ചെന്നുനോക്കി. ബാലൻ കൊട്ടാരത്തിന് അടുത്തുതന്നെ ഉണ്ടായിരുന്നു. „നിന്നെ തിരുമുമ്പിൽ കൊണ്ടുചെല്ലാൻ കല്പിച്ചിരിക്കുന്നു" എന്നു ശേവുകക്കാരൻ അവനോടു പറഞ്ഞു. „വരാമ ല്ലോ" എന്നു പറഞ്ഞു് അവൻ ആ ശിപായിയോടുകൂടി നടന്നു. ശിപായി അവനെ തിരുമുമ്പിൽ കൊണ്ടുചെന്നു നിറുത്തി.

ബാലൻ ആദരവോടുകൂടി രാജാവിനെ തൊഴുതു. അപ്പോൾ രാജാവു് അവനോടു പറഞ്ഞു: "ഞാൻ ഇന്നു നിന്നെ കണി കണ്ടു. ഉടൻതന്നെ എന്റെ കാൽ കോ ണിപ്പടിയിൽ തട്ടി വേദനപ്പെടുകയും ചെയ്തു. നീ ലക്ഷ ണം കെട്ടവനാണ്. നിന്നെ കണി കണ്ട് ഇനിയും വല്ല വൎക്കും ദോഷം പററിയേക്കാം. അതിനാൽ ആരും കാണാ തിരിക്കാനായി നിന്നെ തടവിലാക്കാൻ ഞാൻ നിശ്ചയി ച്ചിരിക്കുന്നു."

അപ്പോൾ ആ ബാലൻ ഇങ്ങനെ ബോധിപ്പിച്ചു. ,,ഇങ്ങനെ കല്പിച്ചാൽ അടിയൻ എന്താണു അറിയിക്കേ

ണ്ടയ്യ്? അടിയൻ ഈ കൊട്ടാരത്തിനു സമീപം പാർക്കു ന്നവനാണ്. ഇന്നു രാവിലേ ഉണർന്നു. ഉടനെ റോഡിൽ ഇറങ്ങി കൊട്ടാരത്തിന്റെ മുമ്പിൽ വന്നു ഈ ജന്നലിൽക്കൂടി നോക്കിയപ്പോഠം തിരുമനസ്സിലെയാണു കണികണ്ടതു്. ഉടനെ എനിക്കു തടവുശിക്ഷയും കിട്ടി. ഈ സങ്കടം ആരോടു പറയും?''

രാജാവ്:—,,നീ ബുദ്ധിയുള്ളവൻതന്നെ· അതിനാൽ ഞാൻ വളരെ സന്തോഷിക്കുന്നു.''

ഇങ്ങനെ അരുളിച്ചെയ്തു് അദ്ദേഹം അവനു നല്ല സമ്മാനവും കൊടുത്തയച്ചു.

---

പാഠം ൪൨.

## ദുർമ്മോഹം

എലികളൊരായിരമുണ്ടെന്നാലൊരു
പുലിയൊടു കലഹിപ്പാനെളുതാമോ?
കുറുനരി ലക്ഷം വന്നാലിന്നൊരു
ചെറുകടുവായെ വധിപ്പാനെളുതോ? ൧

ഉപ്പു ചുമന്നു നടക്കുന്നവനൊരു
കപ്പലു കടലിലിറക്കാൻ മോഹം.
അണ്ടികഠം ചപ്പി നടക്കുന്നവനൊരു
തണ്ടിലിരിക്കാനാഗ്രഹമയ്യോ! ൨

കുണ്ടുകിണററിൽ തവളക്കുഞ്ഞിനു
കുന്നിനു മീതെ പറക്കാൻ മോഹം.

ചൊട്ടച്ചാൺവഴി ദൂരം മാത്രം
കഷ്ടിച്ചങ്ങു പറക്കും കോഴി ൧൧
ഗരുഡനു പിറകേ ചിറകും വീശി-
ഗ്ഗഗനേ ഗമനം വാഞ്ഛിക്കുന്നു.
ഞാഞ്ഞൂലെന്നൊരു കൂട്ടം ഭൂമിയി-
ലഞ്ഞൂറായിരമെണ്ണം കൂടി ൧൨
സ്വരുപിച്ചെങ്കിലനന്തനെപ്പോലെ
ധരണിയെടുപ്പാനെളുതായ് വരുമോ? ൧൩

---

## പാഠം ൪൯.

# ആമയും മുയലും.



ഒരിക്കൽ ഒരു മുയൽ തന്നോളം വേഗം ഓടുന്ന ജന്തു വേറെ ഒന്നും ഇല്ലെന്നു മററു പല ജന്തുക്കളുടെ മുമ്പിൽവച്ചു വൻപു പറഞ്ഞു.

ഈ വീരവാദത്തിന് ഒരു മറുപടിയും ഉണ്ടായില്ല, അപ്പോൾ ഒരു ആമ ഇഴഞ്ഞിഴഞ്ഞു മുമ്പോട്ടു കടന്നു. „മുയലിനോടു പന്തയം വച്ച് ഓടാൻ ഞാൻ തയാറുണ്ടു'', എന്നു പറഞ്ഞു.

ഇതു കേട്ടു മുയൽ ഹസിച്ചു. „കൊള്ളാം. ആമയാണോ എന്നോടു പന്തയത്തിന് ഓടാൻ തുനിയുന്നതു? വിശേഷം തന്നെ.''

„ആക്ഷേപം ഒക്കെ ഇരിക്കട്ടെ. പുറപ്പെടാം'' എന്നായി ആമ.

ഒരു നാഴിക ഓടണമെന്നും, കുറുക്കൻ തീർപ്പു പറയണമെന്നും ആയിരുന്നു നിശ്ചയം. അവർ എട്ടു മണിക്കു പുറപ്പെട്ടു. രണ്ടുപേരും ഓട്ടം തുടങ്ങി. മുയൽ മുക്കാൽ നാഴിക ദൂരം അതിവേഗത്തിൽ ഓടി. തിരിഞ്ഞു നോക്കിയപ്പോൾ ആമയെ കാണ്മാനേ ഉണ്ടായിരുന്നില്ല. ആമ ഇഴഞ്ഞു വരുന്നതിനു വളരെ നേരം പിടിക്കും എന്നു കരുതി മുയൽ വഴിയരികെ ഒരു തണലത്തു കിടന്നുറക്കമായി. ആമയാകട്ടെ നെട്ടുകെ ഇഴഞ്ഞു്, ആറേഴ നാഴിക നേരംകൊണ്ടു് മുയൽ ഉറങ്ങിക്കിടന്നിരുന്ന ഇടവും കടന്നു പന്തയസ്ഥലത്തു ചെന്നുചേൎന്നു.

മുയലും ഉറക്കമുണൎന്നു് ഉടനെ പാഞ്ഞെത്തി. ആമ സ്ഥലത്തെത്തി കാത്തു നിൽക്കുന്നതുകണ്ടു മുയൽ ലജ്ജിച്ചു തല താഴ്ത്തി.

---

പാഠം ൪൪.

# കളിമണ്ണ്.

കൊയിത്തു കഴിഞ്ഞു് ഉണങ്ങിക്കിടക്കുന്ന വയലിൽ ചെന്നു നോക്കിയാൽ നിലം അവിടവിടെ പിളൎന്നിരിക്കുന്നതായി കാണാം. അതിൽ നിന്നു് ഒരു കട്ട എടുത്തു കൊണ്ടുവരിക. ഈ മണ്ണിനു കളിമണ്ണു് എന്നു പേർ പറയും.

ഒരു കല്ലുകൊണ്ടോ വടികൊണ്ടോ തട്ടിയാൽ ആ കട്ട ഉടയും. ചെറിയ കട്ടകൾ കൈവിരൽകൊണ്ടു് അമൎത്തിയാലും ഉടഞ്ഞു പൊടിഞ്ഞുപോകും. ഉണങ്ങിയ കളിമൺകട്ടകൾ ആകൃതിയിൽ കൂൎത്തും മൂൎത്തും തൊട്ടാൽ കഠിനമായും ഇരിക്കും.

ഒരു പാത്രത്തിൽ വെള്ളം കൊണ്ടുവന്നു് അതിൽ ഒരു കളിമൺകട്ട എടുത്തിടുക. അതു നിമിഷത്തിൽ വെള്ളത്തിന്റെ അടിയിൽ താണുപോകും. അതുകൊണ്ടു അതിനു വെള്ളത്തെക്കാൾ ഘനമുണ്ടെന്നു തീൎച്ചയാക്കാം.

വെള്ളത്തിൽ അടിഞ്ഞ കളിമൺകട്ട എടുത്തു അതിനു എന്തു വ്യത്യാസം വന്നു എന്നു നോക്കാം. അതിനു ഉണ്ടായിരുന്ന കട്ടപ്പമെല്ലാം പോയിരിക്കുന്നു. ഇപ്പോൾ നല്ല മാൎദ്ദവമുണ്ടു്. കൈകൊണ്ടു് എളുപ്പത്തിൽ ഞെക്കാവുന്ന സ്ഥിതിയിൽ ഇരിക്കുന്നു. കത്തികൊണ്ടു് അതിൽ നിന്നു് ഒരു തുണ്ടു മുറിച്ചു് എടുക്കാം. തുണ്ടുകൾ ഘനമുള്ള വടികൊണ്ടു തല്ലി ഉരുട്ടാം. ഉണ്ട നിലത്തെറി

ഞ്ഞാൽ പൊട്ടുകയില്ല. നനഞ്ഞ കളിമണ്ണു മൃദുവാണെങ്കിലും, പശയുള്ളതാണെന്നു് ഇതുകൊണ്ടു് അറിയാം.

നനച്ച കളിമണ്ണു കൈകൊണ്ടു കുഴച്ചു് ഒരു കിണ്ണത്തിൻെറ ആകൃതിയിലാക്കി നോക്കുക. നിങ്ങളുടെ ശ്രമം ഉടനേ ഫലിക്കും. പിന്നെ അതുകൊണ്ടു് ഒരു തട്ടമോ കിണ്ടിയോ ഏതെങ്കിലും ഉണ്ടാക്കി നോക്കുക. അതെല്ലാം സാധിക്കും. കളിമണ്ണിനു പശിമയുള്ളതിനാൽ ഇങ്ങനെ പല മാതിരി രൂപങ്ങൾ അതുകൊണ്ടു ഉണ്ടാക്കാവുന്നതാണു്.

കളിമണ്ണുകൊണ്ടു് ഉണ്ടാക്കിയ കിണ്ണത്തിലോ കിണ്ടിയിലോ കുറേ വെള്ളം ഒഴിച്ചുവയ്ക്കുക. വെള്ളം ചോൎന്നുപോകുന്നുണ്ടോ? ഇല്ല. അതുകൊണ്ടു്, നനഞ്ഞ കളിമണ്ണിൽക്കൂടി വെള്ളം ചോൎന്നുപോകയില്ലെന്നു മനസ്സിലാക്കാം.

ഉണങ്ങിക്കിടക്കുന്ന കളിമൺകട്ട തൊട്ടാൽ കൂൎത്തു മൂൎത്തിരിക്കുന്നതും, നിലത്തു വീണാൽ ഉടഞ്ഞുപോകുന്നതും പശിമ ഇല്ലാത്തതും ആണെന്നു നാം കണ്ടുകഴിഞ്ഞു. ഇങ്ങനെയുള്ള കളിമൺകട്ടയിൽ കുറേ വെള്ളം ഒഴിക്കുക. ആ കട്ട വെള്ളം കുടിച്ചുകളഞ്ഞതായി തോന്നും. അതിൻെറ ചെറുസുഷിരങ്ങളിൽ വെള്ളം നിറഞ്ഞുനില്ക്കും. കുഴച്ചുരുട്ടിയാൽ അതിനു മാൎദ്ദവവും പശിമയും ഉണ്ടാകും. ഉടയുകയുമില്ല.

---

## പാഠം ൪൧.

# കളിക്കോലങ്ങൾ

(കൈകൊട്ടിക്കളിപ്പാട്ട്.)

അന്നേരമമ്മയെടുത്തു കൊഞ്ചും
നന്ദനൻതന്നെ മടിയിൽ വച്ച്
ഖിന്നത ലാളിച്ചു വേർപെടുത്തു
മിന്നും തലമുടി വേർപെടുത്തു. ൪

തൂർത്തു നെറുകയിൽ നിർത്തിക്കെട്ടി
കോർത്തൊരു പൂമാല ചുറ്റിക്കെട്ടി
കണ്ണമിന്നുന്നൊറ്റപ്പീലി കുത്തി
കണ്ണന്നു ഗോപിയും പൊട്ടും കുത്തി ൮

പാലിഷ്ടമായ കിടാവുതന്നെ
വാലിട്ടുകണ്ണെഴുതിച്ചു പിന്നെ
മുത്തുകുടപ്പൻ കടുക്കനിട്ടു
മുത്തണിമാല കഴുത്തിലിട്ടു. ൧൨

പൊന്നിൻപുലിനഖമോതിരവും
പിന്നെ പതിവൊറ്റമോതിരവും
മഞ്ജുവനമാലയോടണച്ചു
കഞ്ഞിക്കഴുത്തിലലങ്കരിച്ചു. ൧൬

ഓമൽക്കുറിക്കൂട്ടണിഞ്ഞു മെയ്യിൽ
ഹേമത്തരിവളയിട്ടു കയ്യിൽ
മഞ്ഞപ്പട്ടാടയുടുത്തു മേലേ
മഞ്ജുവായ് കിങ്ങിണി ചേർത്തു ചാലേ. ൨൦

ചെഞ്ചെഞ്ചിലെന്നു കിലുങ്ങുംമട്ടു
പൊഞ്ചിലമ്പും കുഞ്ഞിക്കാലിലിട്ടു
അഞ്ചാതുരുട്ടിയ ചോറും നല്കി
കൊഞ്ചിപ്പൊന്നോടക്കുഴലും നല്കി. ൨൪

കോടക്കാർവർണ്ണനെച്ചേർത്തണച്ചു
പാടിക്കൊണ്ടമ്മയും ചാഞ്ചാടിച്ചു
മോടികളേവമലങ്കരിച്ചു
ക്രീഡയ്ക്കു കൃഷ്ണനെയങ്ങയച്ചു. ൨൮

[വെണ്മണി മഹൻ.]

---

പാഠം ൪൩.

## മുടിക്കാതിരുന്നാൽ മുട്ടാതിരിക്കാം.

'കുട്ടികളേ, നിങ്ങൾ മിനക്കെട്ടിരിക്കയാണെന്നുതോന്നുന്നല്ലോ. എന്നാൽ ഈ പൊതികൾ രണ്ടും അഴിച്ചു വയ്ക്കുവിൻ' എന്നു ശേഖരപിള്ള മക്കളോടു പറഞ്ഞു. കുട്ടികൾക്കു് ഉടുപ്പു് ഉണ്ടാക്കുന്നതിനായി കൊച്ചിയിൽ നിന്നു തപാൽവഴി വരുത്തിയ ശീലത്തരങ്ങളാണു് ആ പൊതികളിൽ ഉണ്ടായിരുന്നതു്.

മാധവനും തങ്കമ്മയും ഓരോ പൊതിയെടുത്തു് അഴിക്കാൻ തുടങ്ങി. പൊതികൾ രണ്ടും നേർത്ത നൂൽച്ചരടുകൊണ്ടു ഭംഗിയായും ബലമായും കെട്ടിയിരുന്നു. തങ്കമ്മ അതിലുള്ള കെട്ടുകൾ സൂക്ഷിച്ചുനോക്കി, ഓരോന്നായി അഴിച്ചെടുത്തു. പൊതിഞ്ഞിരുന്ന കടലാസുകളും കീറിപ്പോകാതെ എടുത്തു ഭദ്രമായി മടക്കിവച്ചു.

മാധവൻ കയ്യിൽ എടുത്ത പൊതി കുറേനേരം നോക്കികൊണ്ടു നിന്നു. കെട്ടു പൊട്ടിച്ചുകളയാമെന്നു നിശ്ചയിച്ച് ചരടിൽ പിടിച്ചു മുറുകെ വലിച്ചു. വലി മുറുകുന്തോറും കെട്ടുകളും മുറുകി. "തങ്കമ്മേ, നീ പൊതി അഴിച്ചല്ലോ. ഇതു വളരെ മുറുക്കികെട്ടിയിരിക്കുന്നു ഈ ചരട് അറുത്തു പൊട്ടിക്കാതെ തരമില്ല."

തങ്കമ്മ—ചേട്ടാ, അതു നല്ല ചരടാണ്. പൊട്ടിച്ചുകളയേണ്ട. ഞാൻ അഴിച്ചുതരാം.

"എന്തിനു ബുദ്ധിമുട്ടുന്നു? നാലു കാശു കൊടുത്താൽ ഇതിന്റെ നാലിരട്ടി ചരടു കിട്ടും. നാലു കാശിനു നമുക്കിപ്പോൾ അത്ര മുട്ടു വന്നിട്ടില്ല" എന്നു പറഞ്ഞു മാധവൻ പേനാക്കത്തിയെടുത്തു നാലഞ്ചു സ്ഥലത്തായി ആ ചരട് അറുത്തുപൊട്ടിച്ചു. പൊതിഞ്ഞിരുന്ന കടലാസുകളും എല്ലാം അവൻ കീറിക്കളഞ്ഞു.

"അച്ഛാ, ഇതാ എന്റെ പൊതി. അതു കെട്ടിയിരുന്ന ചരടും കടലാസും അച്ഛനു വേണമോ" എന്നു ചോദിച്ചുകൊണ്ടു തങ്കമ്മ അവളുടെ പൊതിയിലുണ്ടായിരുന്ന തുണി ശേഖരപിള്ളയുടെ മേശപ്പുറത്തു വച്ചു.

ശേഖരപിള്ള—ശരി, ചരടും കടലാസും നിനക്കു തന്നെ ഇരിക്കട്ടെ.

മാധവനും അവന്റെ പൊതിയിലുണ്ടായിരുന്ന തുണി അച്ഛന്റെ പക്കൽ കൊടുത്തു. ശേഖരപിള്ള ഒന്നും പറഞ്ഞില്ല.

നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ ശേഖരപിള്ള രണ്ടു കുട്ടികൾക്കും ഓരോ ഏറുപമ്പരം വാങ്ങിച്ചുകൊടുത്തു.

"ചരടില്ലാതെ ഈ പമ്പരംകൊണ്ടു് എന്തു ചെയ്യും?" എന്നു മാധവൻ അമ്മയോടു ചോദിച്ചു.

തങ്കമ്മ—'എന്റെ പമ്പരത്തിനു ചരടുണ്ടു്' എന്നു പറഞ്ഞു തപാൽ ബങ്കിയിൽനിന്നും എടുത്തുവച്ചിരുന്ന ചരടു കെട്ടി അവൾ പമ്പരം കറക്കിത്തുടങ്ങി.

'എന്റെ പുസ്തകസഞ്ചിയുടെ ചരടെടുത്തു ഞാൻ ഇതിനു കെട്ടും' എന്നു പറഞ്ഞു മാധവൻ സഞ്ചിയുടെ ചരടു് അറുത്തു കൊണ്ടുവന്നു. പമ്പരം കറക്കാൻ വേണ്ട നീളം അതിന്നു് ഇല്ലായിരുന്നു. പഴയ ചരടായിരുന്നതിനാൽ രണ്ടു മൂന്നുതവണ കറക്കിയപ്പോൾ അതു പൊട്ടിപ്പോകയും ചെയ്തു. മാധവന്റെ പമ്പരത്തിനും സഞ്ചിക്കും ചരടില്ലാതെ ആയി.

പിന്നൊരുദിവസം ശേഖരപിള്ള അവൎക്കു് ഓരോ ചിത്രപുസ്തകം വാങ്ങിച്ചുകൊടുത്തു. അവ വളരെ ഭംഗിയുള്ള പുസ്തകങ്ങളായിരുന്നു. അവ മുഷിഞ്ഞുപോകാതെ കടലാസിട്ടു പൊതിഞ്ഞു വയ്ക്കണമെന്നു ശേഖരപിള്ള അവരോടു പറഞ്ഞു. തങ്കമ്മ സൂക്ഷിച്ചിട്ടുണ്ടായിരുന്ന കടലാസിൽ കുറേ എടുത്തു പുസ്തകം പൊതിഞ്ഞു.

'എന്റെ പുസ്തകം പൊതിയാൻ കടലാസു് ഇല്ലല്ലോ' എന്നു പറഞ്ഞുകൊണ്ടു മാധവൻ ശേഖരപിള്ളയുടെ അടുക്കൽ ചെന്നു. 'തങ്കമ്മയുടെ പുസ്തകം പൊതിഞ്ഞോ'? എന്നു ശേഖരപിള്ള ചോദിച്ചു. മാധവൻ മിണ്ടാതെ നിന്നു.

ശേഖരപിള്ള—കുഞ്ഞേ, എല്ലാ സാമാനങ്ങളും സൂക്ഷിച്ചു കൈകാൎയ്യം ചെയ്താൽ നമുക്കു ചില്ലറയായ

അനേകം ബുദ്ധിമുട്ടുകൾ കൂടാതെ കഴിക്കാമെന്നു നിനക്കു മനസ്സിലായോ? തപാൽബങ്കിയിലുണ്ടായിരുന്ന ചരടും കടലാസ്സും തങ്കമ്മ സൂക്ഷിച്ചുവച്ചു. അതിനാൽ പമ്പരം കറക്കുന്നതിനും, പുസ്തകം പൊതിയുന്നതിനും അവൾക്കു ബുദ്ധിമുട്ട് ഉണ്ടായില്ല. ആ ചരടും കടലാസ്സും നാനാവിധമാക്കി കളഞ്ഞതുകൊണ്ടല്ലേ നിനക്ക് ഈ മുട്ടു വന്നതു?

'അച്ഛാ, ചേട്ടന്റെ പുസ്തകം പൊതിയാൻ എന്റെ കയ്യിൽ കടലാസ്സുണ്ട്,' എന്നു പറഞ്ഞു തങ്കമ്മ ബാക്കിയുണ്ടായിരുന്ന കടലാസ്സു കൊണ്ടുവന്നു മാധവനു കൊടുത്തു.

ശേഖരപിള്ള—മാധവാ, ഈ പാഠം മറന്നു പോകാതെയിരുന്നാൽ നിനക്ക് അതു വളരെ ഉപകാരപ്പെടും.

---

പാഠം ൪൧.

## കിട്ടുന്നതിൽ പാതി.

ഒരു നാടുവാഴി മകളുടെ കല്യാണം നിശ്ചയിച്ച് അടിയന്തിരം ആഘോഷമായി നടത്തുന്നതിനു വേണ്ട ഒരുക്കങ്ങൾ ചെയ്തു. അപ്പോൾ കടുത്ത വേനൽക്കാലമായിരുന്നതിനാൽ പൂവു വളരെ ദുർല്ലഭമായിരുന്നു. അടിയന്തിരത്തിന് ആവശ്യമുള്ള പൂവു എല്പിക്കുന്നവർക്കു പിടിപ്പതു വിലയും സമ്മാനവും കൊടുക്കുന്നതാണെന്നു പ്രസിദ്ധ പരസ്യംചെയ്തു. എന്നിട്ടും വേണ്ടിടത്തോളം പൂക്കൾ വന്നുചേർന്നില്ല. പ്രഭുവിനും ബന്ധുക്കൾക്കും കുണ്ഠിതമായി.

കല്യാണദിവസം പ്രഭാതത്തിൽ ഒരാൾ ഒരു ചുമടു പൂവുംകൊണ്ടു് അരമനയുടെ വാതുക്കൽ എത്തി. അപ്പോൾ വാതൽ കാത്തുനിന്നിരുന്ന തവണക്കാരൻ അവനെ തടഞ്ഞു നിറുത്തി. പൂവിനു നല്ല വില കിട്ടുമെന്നു് ആ തവണക്കാരനു് അറിയാമായിരുന്നു. അതിനാൽ തനിക്കു് അതിൽ ഒരു പങ്കു തരുമെങ്കിലേ അകത്തു വിടൂ എന്നു് അവൻ പൂക്കാരനോടു പറഞ്ഞു. കിട്ടുന്നതിൽ പാതി അയാൾക്കു കൊടുക്കാമെന്നു് ഒടുവിൽ പൂക്കാരൻ സമ്മതിച്ചു. തവണക്കാരനു സന്തോഷമായി.

പൂക്കാരൻ അകത്തു കടന്നു പ്രഭുവിൻെറ മുൻപിൽ ചുമടിറക്കി വച്ചു തൊഴുതുനിന്നു. പൂവു് കണ്ടപ്പോൾ പ്രഭു വളരെ സന്തോഷിച്ചു. 'ഇതിനു് എന്താണു് വില വേണ്ടതെന്നു പറഞ്ഞുകൊൾക. നീ ചോദിക്കുന്ന വില തരാം' എന്നു് അദ്ദേഹം പൂക്കാരനോടു പറഞ്ഞു.

പൂക്കാരൻ—മുക്കാലിയിൽ കെട്ടി അൻപതടിയാണു് എനിക്കു കിട്ടേണ്ട വില.

അവിടെ ഇരുന്നവരെല്ലാം അമ്പരന്നു മുഖത്തോടു മുഖം നോക്കി.

പ്രഭു—എന്തു്? നീ പറയുന്നതിൻെറ അർത്ഥം മനസ്സിലാകുന്നില്ല. നിന്നെ കണ്ടിട്ടു് ബുദ്ധിഭ്രമം ഉള്ളതുപോലെ തോന്നുന്നുമില്ല.

പൂക്കാരൻ—ഇങ്ങനെ തക്കമൊന്നും പറയരുതേ. ഈ പൂവെട്ടത്തുകൊണ്ടു് എനിക്കു് അടിതന്നു വിട്ടേച്ചാൽ ഞാൻ സന്തോഷമായി പൊയ്ക്കൊള്ളാം.

പൂക്കാരൻ നിർബ്ബന്ധിച്ചതിനാൽ, അവന്നു വലിയ വേദന തട്ടാതെ അൻപതടി കൊടുക്കാൻ പ്രഭു ആജ്ഞാപിച്ചു. ഇരുപത്തഞ്ചു് അടി കഴിഞ്ഞപ്പോൾ 'നിറുത്തണേ' എന്നു് അവൻ പറഞ്ഞു. "എനിക്കു് ഈ കച്ചവടത്തിൽ ഒരു പങ്കുകാരൻ ഉണ്ടു്. കിട്ടുന്നതിൽ പാതി കൊടുക്കാമെന്നു് സമ്മതിച്ചതിന്റെ ശേഷമാണു തവണക്കാരൻ എന്നെ അകത്തേക്കു കടത്തിവിട്ടതു്. അതിനാൽ ശേഷമുള്ള അടി അയാൾക്കു ചെല്ലേണ്ടതാണു്."

അപ്പോൾ എല്ലാവൎക്കും കാൎയ്യം മനസ്സിലായി. പ്രഭു കയൎത്തു തവണക്കാരനെ അകത്തു വിളിക്കാൻ പറഞ്ഞു. കുററം സമ്മതിക്കാതെ ആ ഭൃത്യന്നു നിർവാഹമില്ലായിരുന്നു. ഒട്ടും ദാക്ഷിണ്യം കൂടാതെ ഇരുപത്തഞ്ചു് അടി കൊടുപ്പിച്ചതിന്റെ ശേഷം പ്രഭു അവനെ വേലയിൽനിന്നു നീക്കി. പൂവിന്റെ വിലയും നല്ല സമ്മാനവും കൊടുത്തു പൂക്കാരനെ അയയ്ക്കുകയും ചെയ്തു.

---

പാഠം ൪൮.

## യാചകവൃത്തി.

പൊയ്യില്ലിതുപ്പോളിയായാൽ മഹാകഷ്ടം
അയ്യോ! മരിച്ചെങ്കിലാപത്തൊഴിഞ്ഞിതു.
കയ്യും പരത്തിപ്പിടിച്ചങ്ങു യാചനം
ചെയ്യുന്ന ദീനതപമോർത്താൽ ജുഗുപ്സിക്കുന്നു. ൪

തീയിൽ പതിച്ച ശരീരം ദഹിപ്പിക്ക-
മീയൽക്കുലത്തിൽ പിറക്കതന്നേ സുഖം.
കണ്ട ഭോഷ്ക്കാക്കവേ ജല്പിക്കയെക്കാട്ടിൽ
മിണ്ടാതൊരേടത്തിരിക്കതന്നേ ഗുണം. ൮

രോഗം പിടിച്ച വപുസ്സിന്റെ വർക്കത്തു
വേഗം നശിച്ചുപോമെന്ന കണക്കിനേ
'ദേഹി' എന്നക്ഷരം ചൊല്ലും ജനത്തിന്റെ
ദേഹത്തിൽനിന്നു മാറും മഹാലക്ഷ്മിയും. ൰

---

പാഠം ൪൯.

## ആന.



ഒരു തടി പിടിച്ചു മാററിയിടുന്നതിനായി ചാത്തു
പ്പണിക്കരുടെ വീട്ടിൽ ഒരിക്കൽ ഒരു ആനയെ കൊണ്ടു

ഷന്നു. "ഇതാ കുട്ടികളേ! ആനയെ നോക്കുവിൻ നിങ്ങൾ ആനയെ കണ്ടിട്ടില്ലല്ലോ," എന്ന് ചാത്തുപ്പണിക്കർ ചെല്ലപ്പനോടും തങ്കമ്മയോടും പറഞ്ഞു.

തങ്കമ്മ—നോക്കു ചേട്ടാ ഇത്ര വലിയ വേറെ ഒരു ജന്തുവിനെ നമ്മൾ കണ്ടിട്ടില്ല. നമ്മുടെ ചെമ്പൻ പോത്തിനെക്കാൾ എത്ര വലുതായിരിക്കുന്നു ഇത്.

ചാത്തുപ്പണിക്കർ—ആനയെപ്പോലെ വലിപ്പവും ബലവും ഉള്ളതായി മററു യാതൊരു മൃഗവും ഇല്ല.

ചെല്ലപ്പൻ – ഇതിൻെറ വലിപ്പം ഒട്ടുമുക്കാലും വയറാണല്ലോ. കാലുകൾക്കു വളരെ പൊക്കമില്ലെങ്കിലും തൂണുപോലെ ഉരുണ്ടു തടിച്ചിരിക്കുന്നു.

പണിക്കർ—ശരിതന്നെ. ആനയുടെ തടിച്ച ഉടൽ താങ്ങിക്കൊണ്ടു നടക്കാൻതക്കവണ്ണം വലിപ്പവും കരുത്തും അതിൻെറ കാലുകൾക്ക് ഉണ്ട്.

തങ്കമ്മ—അച്ഛാ, ഇതിൻെറ തലയുടെ മുൻവശത്തു കൈപോലെ ഒന്നു തൂങ്ങിക്കിടക്കുന്നല്ലോ. ഇന്നാളൊരു ദിവസം ആനയുടെ പടം കാണിച്ചപ്പോൾ ഇതിനല്ലേ അച്ഛൻ 'തുമ്പിക്കൈ' എന്നു പറഞ്ഞത്?

പണിക്കർ—ശരി, അതുതന്നെ തുമ്പിക്കൈ.

ചെല്ലപ്പൻ—തുമ്പിക്കൈകൊണ്ട് ആന എന്തു ചെയ്യും?

പണിക്കർ—ആനയുടെ കയ്യും മൂക്കും തുമ്പിക്കൈ തന്നെയാണ്. തുമ്പിക്കൈയുടെ അററത്തു നോക്കുവിൻ. അവിടെ രണ്ടു ദ്വാരങ്ങൾ കാണുന്നില്ലേ?

തങ്കമ്മ—കാണുന്നുണ്ടു.

പണിക്കർ— അതു് ആനയുടെ മൂക്കിന്റെ ദ്വാരങ്ങളാണു്. അതുകൊണ്ടാണു് ആന ശ്വസിക്കുന്നതും മണം പിടിക്കുന്നതും. നാം കൈകൊണ്ടു ചെയ്യുന്ന പ്രവൃത്തികൾ ആന തുമ്പിക്കൈകൊണ്ടു ചെയ്യുന്നു. തുമ്പിക്കൈയുടെ അററംകൊണ്ടു് ആന നിലത്തുനിന്നും ചെറിയ സാധനങ്ങൾ പെറുക്കി എടുക്കുന്നു.

സമീപത്തു കിടന്നിരുന്ന ഒരു മടൽ ഓല ആനക്കാരൻ ആനയുടെ മുമ്പിൽ നീക്കിയിട്ടുകൊടുത്തു. ആന കാൽകൊണ്ടു ചവിട്ടിപ്പിടിച്ചു തുമ്പിക്കൈകൊണ്ടു ഒടിച്ചു ഓല വായിലാക്കിത്തുടങ്ങി.

ചെല്ലപ്പൻ—അച്ഛാ, എന്താണു് ഈ ഓലമടൽകൊണ്ടു് ആന ചെയ്യുന്നതു്? അതു തിന്നുകയാണോ?

പണിക്കർ—അതേ. തെങ്ങോല, മററു മരങ്ങളുടെ കൊമ്പുകൾ, കൈത ഇവയെല്ലാമാണു സാധാരണമായി ആനയുടെ ആഹാരം. കരിമ്പും ചൂണ്ടപ്പനയുടെ ചോറും ആനയ്ക്കു വളരെ ഇഷ്ടമുള്ള തീററിയാണു്.

തങ്കമ്മ—എങ്ങനെയാണു ഇതു വെള്ളം കുടിക്കുന്നതു്.

പണിക്കർ—ഇതിന്റെ തുമ്പിക്കൈയ്യിൽ രണ്ടു ദ്വാരമുണ്ടെന്നു പറഞ്ഞല്ലോ. തുമ്പിക്കൈയ്യുടെ അററം വെള്ളത്തിൽ ഇട്ടു് അതു നിറച്ചു വെള്ളം കേററും. പിന്നീടു തുമ്പിക്കൈയ്യുടെ അററം വായിൽ കടത്തി വെള്ളം കുടിക്കും.

ചെല്ലപ്പൻ—ഇതൊരു വിശേഷപ്പെട്ട മൃഗം തന്നെ. കടവായിൽ നിന്നു പുറപ്പെട്ടു തുമ്പിക്കൈയ്യുടെ രണ്ടു വശത്തുംകൂടി വളർന്നു നിൽക്കുന്നതു് ആനയുടെ കൊമ്പു തന്നല്ലോ?

തങ്കമ്മ—കൊമ്പു വായിലാണോ വളരുന്നതു്? കാളയ്ക്കും മററും കൊമ്പു തലയിലാണല്ലോ.

പണിക്കർ—കാളയുടെ കൊമ്പുപോലെ അല്ല ഇതു്. കൊമ്പെന്നു് ഇതിനു പേർ പറയാറുണ്ടെങ്കിലും ഇതു് ആനയുടെ മേൽത്താടിയിലുള്ള രണ്ടു പല്ലുകളാണു്. ആണാനയ്ക്കു് ആ പല്ലുകൾ ഇങ്ങനെ അററം മേല്പോട്ടു നില്ക്കുന്ന വില്ലുപോലെ വളഞ്ഞു വളരുന്നു. കൊമ്പുള്ളതുകൊണ്ടു് ആണാനയെ 'കൊമ്പനാന' എന്നു പറയും. പെണ്ണാനയെ 'പിടിയാന'യെന്നു പറയുന്നു. പിടിയാനയ്ക്കു് കൊമ്പനുള്ളതുപോലെ വലിയ കൊമ്പില്ല. അതിൻെറ ചെറിയ കൊമ്പുകളെ 'തേററ' എന്നേ പറയാറുള്ളു.

ചെല്ലപ്പൻ—ആന ഭയങ്കരമായ ഒരു മൃഗം തന്നെ. അച്ഛൻ അടുത്തില്ലായിരുന്നെങ്കിൽ ഞങ്ങൾ പേടിച്ചുപോകുമായിരുന്നു.

പണിക്കർ—ആനക്കാരൻ അടുത്തുള്ളപ്പോൾ ഒന്നും ഭയപ്പെടാനില്ല.

ചെല്ലപ്പൻ—ഇയാൾ പറയുന്നതുപോലെ ഇതു കേൾക്കുമോ?

പണിക്കർ — ആനക്കാരൻ എന്തു ചെയ്യുന്നു എന്നു നോക്കൂ.

ആനക്കാരൻ ആനയോടു കാലു മടക്കാൻ പറഞ്ഞു. അപ്പോൾ ആന അതിന്റെ പിൻകാലുകളിൽ ഒന്നു മടക്കിപ്പിടിച്ചു. ആനക്കാരൻ അതിൽ ചവിട്ടി ആനപ്പുറത്തു കയറി. പിടിച്ചു മാററാനുള്ള തടി കിടന്ന സ്ഥലത്തേയ്ക്കു് അയാൾ ആനയെ കൊണ്ടുപോയി. ആ തടിയുടെ അററം തുളച്ചു അതിൽ കനത്ത ഒരു വടം കെട്ടിയിരുന്നു. ആനക്കാരൻ പറഞ്ഞതുപോലെ ആന തുമ്പിക്കൈകൊണ്ടു വടത്തിന്റെ അററം എടുത്തു കട വായിലാക്കി കടിച്ചുപിടിച്ചുകൊണ്ടു നടന്നു. അമ്പതു പേർ ഒരുമിച്ചു പിടിച്ചാൽ അനങ്ങാത്ത ആ തടി അല്പനേരംകൊണ്ടു് ആന കുറേദൂരം വലിച്ചുകൊണ്ടുചെന്നു വച്ചു. ആനയ്ക്കു് അതൊരു നേരംപോക്കുപോലെ കഴിഞ്ഞു. അതു കണ്ടു കുട്ടികൾ അത്ഭുതപ്പെട്ടു.

തങ്കമ്മ — ഇതിനെ കണ്ടാൽ പേടി തോന്നുമെങ്കിലും കാണാൻ കൗതുകം ഉണ്ടു്.

പണിക്കർ — സൂക്ഷിച്ചു നോക്കിയാൽ ഈ മൃഗം വിരൂപിയാണു്. തുമ്പിക്കൈ വലിയ ഗോഷ്ടിതന്നെ. തലയ്ക്കു ചേരാത്ത കണ്ണു്. കണ്ണിനു ചേരാത്ത ചെവി. ഉടലിനു ചേരാത്ത കാലുകൾ. ഒന്നിനും ഇണങ്ങാത്ത വാലു്. എങ്കിലും കാണാൻ ആകപ്പാടെ ഒരു ഭംഗിയുണ്ടു്. ഇങ്ങനെ ഓരോ അംഗം വിരൂപമായിരുന്നാലും ആകെക്കൂടി ഒരു ചന്തം തോന്നുന്നതിനു് 'ആനച്ചന്തം' എന്നു പറയാറുണ്ടു്.

---

## പാഠം ൩൦.

# രാവണനോടു തോററ രാജാക്കന്മാർ.

ഗാന്ധാരനൃപൻ തന്നുടെ രാജ്യം
കാന്താരത്തിന്നു തുല്യമതായി.
സിംഹളഭൂപതി തന്നുടെ നാട്ടിൽ
സിംഹം പുലിയും ചെന്നുനിറഞ്ഞു.

ചേരനരാധിപനങ്ങു വനത്തിൽ
താളും തകരയുമശനമതായി.
ചോളമഹീശനു കൊററിന്നു കമ്പ-
ച്ചോളമതല്ലാതില്ലൊരു വസ്തു.

കുരുരാജാക്കന്മാക്കിഹ ചക്ക-
ക്കുരുവല്ലാതില്ലൊന്നു ഭുജിപ്പാൻ
ചാമ്പേയാവനിവല്ലഭനിപ്പോൾ
ചേമ്പുകിഴങ്ങും പഴയരിയായി.

ഭോജനരാധിപതിക്കുമിദാനീം
ഭോജനമൊന്നും കിടയാതായി.
കാലിംഗേശനുമേററു നടപ്പാൻ
കാലിന്നു ശക്തി കുറഞ്ഞുതുടങ്ങി.

കാശിനരേന്ദ്രനുമിക്കാലത്തൊരു
കാശിന്നു മുതലില്ലാതെ ചമഞ്ഞു.
കുന്തളനരപതി കുത്തിക്കവരാൻ
കുന്തവുമേന്തി നടന്നുതുടങ്ങി.

---

## പാഠം ൭൧.

# ആനയുടെ പക.



ആന വളരെ വലിപ്പവും ബലവും ഉള്ള മൃഗമാണെന്നു നിങ്ങൾക്കു മനസ്സിലായിട്ടുണ്ടല്ലോ. ആനയ്ക്കു കാള, കുതിര മുതലായ മററു മൃഗങ്ങളെക്കാൾ ബുദ്ധിയും ഉണ്ട്. [ആനയോടു സ്നേഹത്തോടും കരുണയോടും പെരുമാറിയാൽ ആനയും അപ്രകാരംതന്നെ പെരുമാറും. ചില ആനക്കാരന്മാർ ആനയെ കാരണം കൂടാതെ ഉപദ്രവിക്കയും വേദനപ്പെടുത്തുകയും ചെയ്യുന്നു. അങ്ങനെ ചെയ്യുന്നവരോട് ആന തരം നോക്കി പക വീട്ടുന്നതാണ്.

ഒരിക്കൽ ഒരു ആനക്കാരൻ ആനപ്പുറത്തു കയറി വഴിപോകുമ്പോൾ ഒരു കരിക്കു കിട്ടി. ആനയുടെ പുറത്തിരുന്നുകൊണ്ടു് അയാൾ കരിക്കു തുളച്ചു വെള്ളം കുടിച്ചു. കരിക്കു ഉടയ്ക്കുന്നതിനു താഴെ ഇറങ്ങാതെ വഴി ഉണ്ടായിരുന്നില്ല. എന്നാൽ താഴെയിറങ്ങാൻ മടിച്ചു് ആനയുടെ മസ്തകത്തിൽ അടിച്ചുതന്നെ അയാൾ കരിക്കു പൊട്ടിച്ചു. ആനയ്ക്കു കഠിനമായ വേദന ഉണ്ടായി; എങ്കിലും, ആ മൃഗം അതു വെളിപ്പെടുത്താതെ നടന്നുപോയി. ആനയുടെ കോപം ആനക്കാരൻ അറിഞ്ഞില്ല.!

പിന്നീടു് ഒരു ദിവസം ആ ആനക്കാരൻ ആനയെ നടത്തിക്കൊണ്ടു് ഒരു കമ്പോളത്തിൽക്കൂടി പോകയായിരുന്നു. അപ്പോൾ എന്തോ സാമാനം വാങ്ങിക്കുന്നതിനായി അയാൾ ഒരു പീടികയുടെ മുൻപിൽ നിന്നു. ആ പീടികയിൽ വില്ക്കാനായി ഒട്ടുവളരെ പൊതിച്ച തേങ്ങാ വച്ചിരുന്നു. കൗശലക്കാരനായ ആന പതുക്കെ തുമ്പിക്കൈ നീട്ടി അതിൽനിന്നു് ഒരു തേങ്ങാ എടുത്തു. അതിന്റെ ശേഷം തുമ്പിക്കൈ ഉയർത്തിപ്പിടിച്ചു്, ഊക്കോടെ ആ തേങ്ങാ ആനക്കാരന്റെ തലയിൽ അടിച്ചു. ആനക്കാരൻ തല പൊട്ടി അവിടെത്തന്നെ വീണു മരിക്കയും ചെയ്തു.

---

പാഠം ൫൨.

# തോറേറാടിയ പട.

മണ്ണിൽ പല പല കുഴിയുണ്ടാക്കി-
പ്പൊണ്ണന്മാർ ചിലരവിടെയൊളിച്ചു.
കണ്ണുമടച്ചു പുതച്ചു കിടന്നൊരു-
വണ്ണമുറക്കവുമങ്ങു തുടങ്ങി.

കൊമ്പു കുഴൽക്കാർ ചെണ്ടക്കാററു-
മമ്പുഭയപ്പെട്ടോടിനടന്നാർ.
കൊമ്പന്മാരുടെ കൊമ്പു മരത്തിൻ-
കൊമ്പുതടഞ്ഞുടനൻപതു ഭിന്നം.

മദ്ദളമരയിലുറപ്പിച്ചീടിന
വിദ്വാന്മോട്ടക പാരം ഭണ്ഡം.
മദ്ദളമങ്ങൊരു കാട്ടിലെറിഞ്ഞി-
ട്ടട്ടിക്കിന്നഥ ധാവതിചെയ്തു.

ഒരു ഭാഗത്തെത്തോലുപിളർന്നി-
ട്ടൊരുവൻ ചെണ്ടയ്ക്കകമേ പുക്കാൻ.
പെരുവഴിതണ്ടിലുരുണ്ടു തിരിച്ചാൻ
പെരുതായുള്ളൊരു ചെണ്ടക്കാരൻ.

——

പാഠം ഒന്ന.

# അപകാരത്തിന പകരം ഉപകാരം.

ഒരു പ്രഭുവിന മലംപ്രദേശത്ത് ഒരു വലിയ തോട്ടവും അതിൽ ഒരു ബംഗ്ലാവും ഉണ്ടായിരുന്നു. അദ്ദേഹം വേനൽക്കാലത്ത് ആ ബംഗ്ലാവിൽ പോയി താമസിക്കപതിവായിരുന്നു. തോട്ടത്തിൽനിന്നും ഏകദേശം രണ്ടു നാഴിക ദൂരത്തായി ഒട്ടുവളരെ കാണിക്കാരും കുടില്കെട്ടി പാർത്തിരുന്നു.

ഒരു ദിവസം സന്ധ്യയ്ക്കു പ്രഭു ബംഗ്ലാവിൻെറ പടിക്കൽ നിൽക്കുമ്പോൾ വൃദ്ധനായ ഒരു കാണിക്കാരൻ ആ വഴിക്കു വന്നു. വിശപ്പും ദാഹവുംകൊണ്ടു വലഞ്ഞിരുന്ന ആ പാവം 'യജമാനനേ, അല്പം വല്ലതും ആഹാരം തരുവിക്കണേ!' എന്ന് അപേക്ഷിച്ചു. 'നിനക്കു തരാൻ ഇവിടെ ഒന്നും വച്ചിട്ടില്ല. വേഗം പൊയ്ക്കൊൾക' എന്ന് ദയ കൂടാതെ പ്രഭു ഉത്തരം പറഞ്ഞു. 'കുടിക്കാൻ കുറേ പച്ചവെള്ളം കിട്ടിയാലും മതി' എന്നു കാണിക്കാരൻ വീണ്ടും യാചിച്ചു. 'പോകാൻ പറഞ്ഞാൽ പോയില്ലെങ്കിൽ—കുതിരച്ചാട്ടയാണ് എൻെറ കൈയ്യിൽ ഇരിക്കുന്നതു' എന്നായിരുന്നു അതിനു മറുപടി. കാണിക്കാരൻ വിഷാദത്തോടെ അവിടെനിന്നു പോകയും ചെയ്തു.

ഒരു മാസം കഴിഞ്ഞ് പ്രഭു വേട്ടയ്ക്കായി അടുത്തുള്ള കാടുകളിലേയ്ക്കു പോയി. പക്ഷികളെയും മൃഗങ്ങളെയും

നോക്കി അദ്ദേഹം വളരെ ദൂരം നടന്നു. വൈകുന്നേരം വീട്ടിലേക്കു മടങ്ങാറായപ്പോൾ ഏതു വഴിക്കാണു തിരിച്ചു പോകേണ്ടതെന്നു രൂപമുണ്ടായില്ല. വിശപ്പും ദാഹവും കൊണ്ടു് ഒരടിപോലും നടക്കാൻ ശക്തിയും ഉണ്ടായിരുന്നില്ല. അങ്ങനെ വിഷമിച്ചു കാണിക്കാരുടെ പാർപ്പിടത്തിനു സമീപം ചെന്നപ്പോൾ ഒരു കാണിയെ കണ്ടു. തന്റെ തോട്ടത്തിലേക്ക് ഏതു വഴിയാണു പോകേണ്ടതെന്നു പ്രഭു അയാളോടു ചോദിച്ചു.

കാണിക്കാരൻ—ആ തോട്ടം ഇവിടെനിന്നും വളരെ അകലത്താണു്. അങ്ങോട്ടു പോകാൻ നേർവഴിയും ഇല്ല. നേരവും ഇരുട്ടിത്തുടങ്ങിയല്ലോ.

പ്രഭു—നിനക്ക് എന്റെ കൂടെ അത്രടം വരാമോ?

കാണി—ഞാൻ വന്നാലും വഴിയിൽ കടുവായുടെയും പുലിയുടെയും മററും ഉപദ്രവം ഉണ്ടു്. ഈ ഇരുട്ടിൽ എന്തു ചെയ്യും? അങ്ങേക്കു സമ്മതമാണെങ്കിൽ ഇന്നു രാത്രി എന്റെ കടിലിൽ താമസിക്കാം. രാവിലെ ഞാൻ തോട്ടത്തിൽ കൊണ്ടുപോയി ആക്കാം.

പ്രഭു അപ്രകാരം സമ്മതിച്ചു. വിശപ്പിന്റെ കലശൽകൊണ്ടു കാണിക്കാരൻ കൊടുത്ത പഴങ്ങളും കിഴങ്ങുകളും വളരെ രുചിയോടെ ഭക്ഷിച്ചു. ഒരു മാൻതോലിൽ കിടന്നു് അദ്ദേഹം സുഖമായി ഉറങ്ങി.

പ്രഭാതമായപ്പോൾ കാണിയോടുകൂടി പ്രഭു തോട്ടത്തിലേക്കു പുറപ്പെട്ടു. രണ്ടുമൂന്നു നാഴിക പോയപ്പോൾ ബംഗ്ലാവു കണ്ടുതുടങ്ങി. അപ്പോൾ പ്രഭു പറഞ്ഞു: 'നീ

ചെയ്തതു വലിയ ഉപകാരമായി. നിന്നെ മുമ്പു കണ്ടിട്ടുള്ളതുപോലെ തോന്നുന്നല്ലോ. നിനക്കെന്താണ് വേണ്ടതു്?"

കാണി—. അവിടുന്ന് ഇപ്പോൾ എനിക്കു കുറേ പണം തരുമായിരിക്കും. എനിക്ക് അതുകൊണ്ടു വലിയ ഉപയോഗം ഇല്ല. ഞാൻ അതു സ്വീകരിക്കയും ഇല്ല. എന്നാൽ, ഇനിയൊരിക്കൽ പാവപ്പെട്ട ഒരു കാണിക്കാരൻ വന്നു കുടിക്കാൻ കുറേ വെള്ളം ചോദിച്ചാൽ കുതിരച്ചാട്ടകൊണ്ട് അവനെ അടിക്കാതിരിക്കണം. ഇത്രയേ എനിക്ക് അപേക്ഷയുള്ളു.

ഇതു കേട്ടപ്പോൾ പ്രഭുവിനു കഴിഞ്ഞ കഥ നല്ലവണ്ണം ഓർമ്മ വന്നു. അദ്ദേഹം ലജ്ജിച്ചു തല താഴ്ത്തിക്കൊണ്ടു ബംഗ്ലാവിലേക്കു പോയി.

---

